(C)
Government of Kerala
1982

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 20th July 1982/29th Ashadha 1904 (Saka) [No. 29

# PART III

## Board of Revenue

### വിജ്ഞാപനം

No. Sy. C10-16070/82. 1982 ജൂലൈ 3.

1. 1982-ാമാണ്ട് നവംബർ മാസം ഒന്നാം തിയതി മുതൽ 1983 ഒക്ടോബർ 31-ാം തിയതികൊണ്ടവസാനിക്കുന്ന ഒരു വർഷത്തേക്ക് (ഒരു കോഴ്സ് മൂന്നു മാസം വീതം) തിരുവനന്തപുരം, കോട്ടയം, തൃശ്ശൂർ, കോഴിക്കോട്, കണ്ണൂർ എന്നീ കേന്ദ്രങ്ങളിൽ തുടങ്ങുന്ന ചെയിൻ സർവ്വെ (ലോവർ) ക്ലാസിലേക്കുള്ള പ്രവേശനത്തിന് നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

2. അപേക്ഷകർ അവരവരുടെ അപേക്ഷകൾ 1982 സെപ്റ്റംബർ മാസം 9-ാം തീയതിക്കുമുമ്പായി തിരുവനന്തപുരത്ത് വഴുതയ്ക്കാട്ടുള്ള സർവെ ഡയറക്ടർ ആഫീസിൽ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. ടൈപ്പ് ചെയ്തതോ കൈ കൊണ്ട് എഴുതിയതോ ആയ അപേക്ഷാ ഫാറങ്ങൾ സ്വീകരിക്കുന്നതാണ്. അച്ചടിച്ച ഫാറങ്ങൾ ഈ ആഫീസിൽനിന്നും വിതരണം ചെയ്യുന്നതല്ല.

3. അപേക്ഷകർ കുറഞ്ഞ പരീക്ഷാ യോഗ്യതയായ എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായവരും 30 വയസ് പൂർത്തിയാകാത്തവരും ആയിരിക്കണം. എന്നാൽ പിന്നോക്ക സമുദായക്കാർക്ക് 33 വയസും പട്ടികജാതി-പട്ടിക വർഗ്ഗക്കാർക്ക് 35 വയസും ഉയർന്ന പ്രായപരിധി അനുവദിക്കാവുന്നതാണ്. പ്രായപരിധി 1982 സെപ്റ്റംബർ മാസം 1-ാം തീയതി വച്ച് കണക്കാക്കുന്നതാണ്.

4. സർവെ സ്കൂളിൽ ചേരുന്നതിനുള്ള അപേക്ഷയോടൊപ്പം താഴെ പറയുന്ന പ്രമാണങ്ങൾകൂടി അയക്കേണ്ടതാണ്.

(i) ഒരു ഗസറ്റഡ് ഉദ്യോഗസ്ഥൻ സാക്ഷ്യപ്പെടുത്തിയ എസ്. എസ്. എൽ. സി. ബുക്കിന്റെ ശരിപ്പകർപ്പ്. (വയസ് തെളിയിക്കുന്നതിന്റെയും പബ്ലിക് പരീക്ഷയിൽ നേടിയ മാർക്ക് തെളിയിക്കുന്നതിന്റെയും പേജുകൾ).

(ii) ബന്ധപ്പെട്ട വില്ലേജാഫീസറിൽനിന്നും ലഭിച്ച ജാതി തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റ് (പട്ടികജാതി, പട്ടികവർഗ്ഗം, പിന്നോക്ക ജാതിക്കാർക്കു മാത്രം).

(iii) സ്വഭാവ സർട്ടിഫിക്കറ്റ്.

(iv) അപേക്ഷകൻ ഏതു ജില്ലാക്കാരനെന്ന് തെളിയിക്കുന്നതിന് വില്ലേജ് ആഫീസറുടെയോ, പഞ്ചായത്തു പ്രസിഡന്റിന്റേയോ സർട്ടിഫിക്കറ്റ്.

5. അപേക്ഷ അയക്കുന്ന കവറിന്റെ പുറത്ത് 'സർവെ സ്കൂളിൽ ചേരുന്നതിനുള്ള അപേക്ഷ' എന്നും ചേരാനുദ്ദേശിക്കുന്ന കേന്ദ്രം ഏതാണെന്നും കാണിച്ചിരിക്കണം. കവറിന്റെ പുറത്തെഴുതുന്ന മേൽവിലാസത്തിൽ ഉദ്യോഗപ്പേരും സ്ഥലപ്പേരും (അതായത് സർവ്വേ ആന്റ് ലാന്റ് റിക്കാർഡ്സ് ഡയറക്ടർ, തിരുവനന്തപുരം-14) മാത്രമേ എഴുതുവാൻ പാടുള്ളു. അപേക്ഷയിലും ഏതു കേന്ദ്രത്തിലേക്കാണ് അപേക്ഷിച്ചിട്ടുള്ളത് എന്ന വിവരം വ്യക്തമായി എഴുതണം. ഒരാൾ ഒരു കേന്ദ്രത്തിലേക്കു മാത്രമേ അപേക്ഷിക്കാൻ പാടുള്ളു.

6. പ്രവേശനത്തിനുള്ള അപേക്ഷകൾ താഴെ ചേർത്തിരിക്കുന്ന ഫാറത്തിലായിരിക്കണം. വയസ്, ജാതി, പരീക്ഷായോഗ്യത മുതലായവ തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റുകളുടെ ശരിപ്പകർപ്പുകൾ ഒരു ഗസറ്റഡ് ഉദ്യോഗസ്ഥനെകൊണ്ട് സാക്ഷ്യപ്പെടുത്തിയിരിക്കണം. ജാതി തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റുകൾ അതാതു വില്ലേജാഫീസറിൽനിന്നും വാങ്ങിയിരിക്കണം.

7. തെരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകർ സർട്ടിഫിക്കറ്റുകളുടെ അസലുകൾ, സർവെ സ്കൂൾ അധികാരികളുടെ മുൻപാകെ ഹാജരാക്കേണ്ടതാണ്.

8. സർവെ ഡയറക്ടർക്ക് അർഹതയുള്ളവരെന്നു തോന്നുന്നപക്ഷം സർക്കാർ ജീവനക്കാരെ മൂന്നാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ള വയസോ പരീക്ഷായോഗ്യതയോ പരിഗണിക്കാതെ തെരഞ്ഞെടുക്കാവുന്നതും അവർക്ക് സ്വന്തം ചെലവിൽ പഠിക്കാവുന്നതുമാണ്.

9. പബ്ലിക്ക് സർവ്വീസ് കമ്മീഷൻ തെരഞ്ഞെടുക്കുന്ന വില്ലേജ് അസിസ്റ്റന്റുമാർക്കും രണ്ടാം ഗ്രേഡ് ഡ്രാഫ്റ്റ്സ്മാൻമാർക്കും, സർവേയറൻമാർ, ട്രെയിനർമാർ ഇവർക്കും പ്രായപരിധിയോ വിദ്യാഭ്യാസയോഗ്യതയോ പരിഗണിക്കാതെ റവന്യൂ ഡിവിഷണൽ ആഫീസറുടേയോ, ജില്ലാ കളക്ടറുടേയോ നിർദ്ദേശാനുസരണം പ്രവേശനം അനുവദിക്കാവുന്നതാണ്.

താഴെ പറയുന്ന അപാകതകൾ ഉള്ള അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്.

1. ഒപ്പിടാത്തവ.
2. നിർദ്ദിഷ്ട തീയതിക്കുശേഷം കിട്ടുന്നവ.
3. പ്രായപരിധി കഴിഞ്ഞവ.
4. നിർദ്ദിഷ്ട പരീക്ഷായോഗ്യതയില്ലാത്തവ.
5. വിജ്ഞാപനത്തിൽ പറഞ്ഞിട്ടുള്ള മററു പ്രധാന വ്യവസ്ഥകൾക്ക് വിധേയമാകാത്തവ.
6. എസ്. എസ്. എൽ. സി. യുടെ ശരിപ്പകർപ്പുകൾ ഗസററഡ് ഉദ്യോഗസ്ഥനെക്കൊണ്ട് സാക്ഷ്യപ്പെടുത്താത്തവ.
7. ഏതു കേന്ദ്രത്തിലേയ്ക്കാണ് പ്രവേശനം വേണ്ടതെന്ന് പ്രത്യേകം കാണിക്കാത്ത അപേക്ഷ.

റവന്യൂ ബോർഡ് (സർവ്വേ), തിരുവനന്തപുരം.

(ഒപ്പ്)
ഡയറക്ടർ ഓഫ് സർവെ ആൻറ് ലാൻറ് റിക്കാർഡ്സ്.

തിരുവനന്തപുരം/ കോട്ടയം/ തൃശൂർ/ കോഴിക്കോട്/ കണ്ണൂർ കേന്ദ്രത്തിൽ ചെയിൻ സർവെ ക്ലാസിൽ ചേരുന്നതിലേക്കുള്ള അപേക്ഷാഫാറം

സ്വകാര്യ വിദ്യാർത്ഥികൾക്കുവേണ്ടി

1. അപേക്ഷകന്റെ പേര്
2. അച്ഛന്റേയോ രക്ഷകർത്താവിന്റേയോ മുഴുവൻ പേര്
3. അപേക്ഷകന്റെ പൂർണ്ണ മേൽവിലാസം (വീട്ടുപേര്, പോസ്റ്റാഫീസ്, വില്ലേജ്, താലൂക്ക്)
4. ഏതു കേന്ദ്രത്തിലേക്ക്
5. സ്ത്രീ/പുരുഷൻ
6. ജനന തീയതി
7. ജാതിയുടെ പേരും ഏതു വിഭാഗത്തിൽ പെട്ടതാണെന്നും (പട്ടികജാതി, പട്ടികവർഗ്ഗം, പിന്നോക്കസമുദായമോ എന്ന് തിരിച്ചറിയുന്നതിന്)
8. പരീക്ഷായോഗ്യത (പൊതുവെ)
9. എസ്. എസ്. എൽ. സി. പരീക്ഷ എത്രാമത്തെ പ്രാവശ്യം പാസായി.
10. വിദ്യാഭ്യാസയോഗ്യത തെളിയിക്കുന്നതിന് ഹാജരാക്കുന്ന പ്രമാണങ്ങൾ
11. അപേക്ഷകന്റെ ഒപ്പും തീയതിയും

തിരുവനന്തപുരം/ കോട്ടയം/ തൃശൂർ/ കോഴിക്കോട്/ കണ്ണൂർ കേന്ദ്രത്തിൽ ചെയിൻ സർവെ ക്ലാസിൽ ചേരുന്നതിലേക്കുള്ള അപേക്ഷഫാറം

സർക്കാർ ജീവനക്കാർക്കുവേണ്ടി

1. അപേക്ഷകന്റെ പേര്
2. അച്ഛന്റെയോ രക്ഷകർത്താവിന്റെയോ പേര്
3. അപേക്ഷകന്റെ പൂർണ്ണ മേൽവിലാസം (വീട്ടുപേര്, പോസ്റ്റാഫീസ്, വില്ലേജ്, താലൂക്ക്)
4. ഏതു കേന്ദ്രത്തിലേക്ക്
5. സ്ത്രീ/പുരുഷൻ
6. പരീക്ഷായോഗ്യത
7. ഉദ്യോഗപ്പേരും മേൽവിലാസവും
8. സർക്കാർ സർവ്വീസിൽ പ്രവേശിച്ച തീയതി/ അടിസ്ഥാന നിയമനം/ നിലവിലുള്ള നിയമനവും ശമ്പളവും
9. അപേക്ഷകന്റെ ഒപ്പ്
10. അപേക്ഷകന്റെ മേലധികാരിയുടെ ഒപ്പും ഉദ്യോഗപ്പേരും തീയതിയും

## TRIVANDRUM DISTRICT

### NOTICE OF SALE OF TREES

F-5942/81. *23rd June* 1982.

It is hereby notified that the trees specified in the schedule below will be sold by public auction by the Sub Collector, Trivandrum or the authorised officer at 11 am. on 24-8-1982 or any other day to which the sale may be adjourned, subject to the following conditions. The trees will be sold in one lot and knocked down to the highest bidder.

1. Every one bidding at the sale should state whether he bids on his own account or as an agent, and in the latter case, should deposit a written authority signed by the Principal, otherwise his bid will be rejected.

2. The selling officer, either on grounds of doubtful solvency or other reasons recorded by him in writing may at his discretion disqualify a bidder from bidding at the sale.

3. Every intending bidder shall deposit with the selling officer Rs. 200 as earnest money before the commencement of the sale. The sale is subject to confirmation by the Collector. The Collector also reserves the power of cancelling the sale or accepting a bid other than the highest without assigning any reasons. The deposits of unsuccessful bidders will be refunded at the close of the sale.

4. The successful bidder shall, immediately after the sale, deposit not less than one-fourth of the purchase money and pay the balance in instalments within a fortnight/month from the date of his receipt of the order of confirmation. The earnest money paid under clause (3) will be adjusted towards the balance of the purchase money or the last instalment thereof as the case may be.

In default of the due payment of any portion of the purchase money, the trees may be resold by the selling officer at the expense and the risk of the purchaser, the moneys already paid by the purchaser being also liable to forfeiture.

5. The purchaser shall not cut or remove the trees unless and until the sale has been confirmed and the full amount paid, but shall cut and remove them within week (s) / month (s) thereafter. If the trees are not cut and removed within the time allowed, they may be resold by the selling officer at the expense and risk of the purchaser; the moneys paid by the purchaser being also liable to forfeiture.

*Note*:—(i) In assignment cases in which the applicant himself is the auction purchaser, it is not necessary to insist on the cutting and removal of the trees unless, for special reasons(eg.) in lands closed to the fore-shore of tanks, their removal is considered desirable.

(ii) The time allowed for the removal of the trees may be extended in the discretion of the confirming authority but he shall not be found so to extend it.

6. Where the selling officer orders a resale of the trees under clause (4) or clause (5), notice of the resale shall be given to the purchaser and he shall not, after the receipt of such notice, cut or remove the trees. Any loss resulting from the resale, with interest thereon at 12 per cent per annum will be realised from the purchaser as if it were an arrear of land revenue, but in no circumstances will the purchaser be entitled to the profit, if any, accruing at the resale.

*Note*.—(i) Instead of re-selling the trees under clause (4) or clause (5), the selling officer may, in his discretion, recover as if it were an arrear of land revenue, the purchase money or any portion thereof, which is due from the purchaser.

(ii) All persons bidding at a sale shall be required to execute a written agreement with the selling officer agreeing to abide by the conditions as provided under clause (6) and to state whether they are bidding on their own behalf or as agents and in the later case to deposit a written authority signed by their principals.

7. The order of confirmation will be subject to revision, within one month from the date of confirmation by the authority, superior to the confirming authority, if the revising authority is satisfied that there has been a material irregularity in the conduct of the sale or that the order exceeded the powers of the officer who passed it or that it was passed under a mistake of fact or owing to fraud or misrepresentation.

*Note*:—The trees shall not be cut and removed by the bidder before the expiry of one month after the confirmation of sale subject to revision.

8. The trees should be cut and removed without causing any damage to the adjoining houses or other buildings or property and the auction purchaser will be liable for any such damage.

9. No concession will be allowed for any difficulty the purchaser may experience in cutting or removing the trees.

10. It would be distinctly understood that Government are not liable for any errors or omissions in the schedule below:

Schedule

District—Trivandrum.

Taluk—Chirayinkil. Village—Nagaroor.

Sy. No. in which the trees stand—287

Description of the trees—Jack tree which was Unauthorisedly cut and removed.

No. of trees—one.

| ക്രമ നമ്പർ | സാധനവിവരം | | | | |
|---|---|---|---|---|---|
| | നീളം | വീതി | ഘനം | ഇനം | എണ്ണം |
| 1 | 2M. 94cm. | 38cm. | 2cm. | പലക | 10 |
| 2 | 1 ,, 80 ,, | 28 ,, | 2 ,, | ,, | 6 |
| 3 | 2 ,, 19 ,, | 11 ,, | 7 ,, | കട്ടള | 3 |
| 4 | 2 ,, 4 ,, | 10 ,, | 6 ,, | ജനൽകട്ടള | 1 |
| 5 | 1 ,, 80 ,, | 11 ,, | 6 ,, | ,, | 6 |
| 6 | 1 ,, 23 ,, | 11 ,, | 6 ,, | ,, | 5 |
| 7 | 1 ,, 22 ,, | 11 ,, | 6 ,, | ,, | 12 |
| 8 | 1 ,, 9 ,, | 11 ,, | 6 ,, | ,, | 13 |
| 9 | 1 ,, 50 ,, | 11 ,, | 6 ,, | ,, | 8 |
| 10 | 2 ,, 10 ,, | 10 ,, | 3 ,, | ,, | 3 |
| 11 | 1 ,, 13 ,, | 11 ,, | 6 ,, | ,, | 4 |
| 12 | 1 ,, 13 ,, | 11 ,, | 4 ,, | ,, | 4 |

13 ഉപയോഗ ശൂന്യമായ പീറോട്ട് കഷണം പട്ടിയല് ഇനം എണ്ണം—100

14 2 M. 75 cm. നീളം 40 cm. പീറോട്ട് എണ്ണം—4

15 2 M 40 cm. വണ്ണം 65 cm. കൊടുക്ക്, എണ്ണം—1

16 2 M 65 cm. വണ്ണം 60 ,, ,, 1

17 വിറക് മീറ്റർ കണക്കിൽ അടുക്കി 3 മീറ്റർ നീളം 1 മീറ്റർ പൊക്കം അടുക്ക് എണ്ണം—1

Revenue Divisional Office,
Trivandrum.

(Sd.)
*Sub Collector.*

## NOTIFICATION

Under Section 6 of the Kerala Survey and Boundaries Act, 1961

B3-653/82. *9th June* 1982.

Whereas the Government have directed the survey of lands comprised in survey numbers noted below it is hereby notified under subsection (1) of section 6 of the Kerala Survey and Boundaries Act, 1961, that survey operations will be started in the village soon and the survey numbers of the village noted below will be demarcated and surveyed, and that every person claiming to be interested in the registered lands situated within or adjoining the undermentioned land is hereby invited to attend immediately either in person or by agent on the surveyor employed in the locality and also from time to time when called upon for the purpose of pointing out the boundaries and supplying information in connection therewith.

Under subsection (2) of section 6 of the said Act, this notification shall be held to be a valid notice to every person having any interest in the said lands.

Under subsection (3) of section 6 of the above said Act all the registered holders are hereby required:—

(a) to clear within 15 days by cutting down or removing any trees, jungle, fences, standing crops or other material obstructions, the boundaries or other lines the clearance of which may be necessary for the purposes of survey; and

(b) to provide labour at such time and for such periods as may from time to time be required by furnishing flag holders and chainmen; and

(c) to provide suitable survey marks and otherwise to give such assistance in the survey as may be demanded under the said Act or the rules made thereunder.

If any person fails to comply with these requisitions under clauses (a) to (c) mentioned above, the work will be got done by employing hired labour and the cost thereof will be recovered from the defaulters as provided in the Act and rules made thereunder.

DETAILS OF LAND

District—Quilon.

Taluk—Pathanapuram. Village—Ariankavu.

Sy. No.—12.

Trivandrum.

P. SUNDARA DAS,
*Assistant Director of Survey and Land Records (F. S.).*

## Neyyattinkara Taluk

പരസ്യം

(1)

നമ്പർ എ5-8641/82. 1982 ജൂൺ 25.

നെയ്യാററിൻകര താലൂക്കിൽ അതിയന്നൂർ വില്ലേജിൽ വെൺപകൽ ദേശത്ത് കല്ലുവിളാകത്തു വീട്ടിൽ എം. സരസ്വതി അമ്മ ലക്നൗവിൽ പി. എച്ച്. സി യിൽ ഫാമിലി വെൽഫയർ വർക്കറായി ജോലിനോക്കി വരവെ മരിച്ചുപോയതിനാൽ പരേതയ്ക്ക് ഗവൺമെൻറിൽ നിന്നും കിട്ടാനുള്ള തുകകളും മററാനുകൂല്യങ്ങളും (രൂപ 2500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ എൻ. മീനാക്ഷി അമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ അതിയന്നൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൾ ലക്നൗവിൽ വച്ച് 13-1-1982-ൽ മരിച്ചുപോയതായും പരേതയ്ക്ക് നിയമാനുസൃത അവകാശികളായി മാതാവ് (1) മീനാക്ഷി അമ്മയും, സഹോദരങ്ങൾ (2) ഗംഗാദേവി അമ്മ 34 വയസ് (3) ഇന്ദിരാ ദേവി 32 വയസ് (4) ശ്രീകുമാരൻ നായർ 31 വയസ് (5) സുജാത-30 വയസ് (6) കൃഷ്ണ കുമാരി അമ്മ-22 വയസ് എന്നിവർ മാത്രമാണുള്ളതെന്നും പരേത അവിവാഹിതയാണെന്നും പിതാവ് ജീവിച്ചിരിപ്പില്ലെന്നും 2 മുതൽ 6 വരെ കക്ഷികൾ ഒന്നാം കക്ഷി എൻ. മീനാക്ഷി അമ്മയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതയ്ക്ക് ലഭിക്കുവാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി മാതാവ് എൻ. മീനാക്ഷി അമ്മ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ. എ5-13977/82. 1982 ജൂൺ 21.

നെയ്യാററിൻകര താലൂക്കിൽ അതിയന്നൂർ വില്ലേജിൽ വെൺപകൽ ദേശത്ത് പത്മവിലാസം ബംഗ്ലാവിൽ പി. കെ. സദാശിവൻ നായർ കേരളാ പോലീസ് സർവ്വീസിൽ സബ് ഇൻസ്പെക്ടറായി ജോലിനോക്കിവരവെ മരിച്ചുപോയതിനാൽ പരേതന് ഗവൺമെൻറിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശികയും ടിയാന്റെ പേരിലുള്ള ബാങ്ക് ഡിപ്പോസിററും (രൂപ 2500-ന് താഴെ) വാങ്ങു ്തിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വില്ലേജിൽ ടി ദേശത്ത് പ്ലാവറത്തല പുത്തൻ വീട്ടിൽ എൽ. എസ്. ഭുവനേന്ദ്രനാഥൻ നായർ ബോധിപ്പിച്ച അപേക്ഷയിൻമേൽ അതിയന്നൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 22-5-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി മകൻ എൽ. എസ്. ഭുവനേന്ദ്രനാഥൻ നായർ മാത്രമാണുള്ളതെന്നും പരേതന്റെ ഭാര്യയും മാതാപിതാക്കളും ജീവിച്ചിരിപ്പില്ലെന്നും വേറെ സന്താനങ്ങൾ ആരുംതന്നെ ഇല്ലെന്നും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും ബാങ്ക് ഡിപ്പോസിററും വാങ്ങുന്നതിനുള്ള അവകാശി ഏകമകൻ എൽ. എസ്. ഭുവനേന്ദ്രനാഥൻ നായർ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ A5-9201/82. 1982 ജൂൺ 14.

നെയ്യാററിൻകര താലൂക്കിൽ ചെങ്കൽ വില്ലേജിൽ ആറയൂർ ദേശത്ത് കാലായിൽ വട്ടവിള കോട്ടേജിൽ ഡി. ജോർജ്ജ് കെ.എസ്.ആർ.ടി.സി.യിൽ വെഹിക്കിൾ സൂപ്പർവൈസറായിരുന്നു പെൻഷൻവാങ്ങി വരവെ മരിച്ചുപോയതിനാൽ പരേതന് കിട്ടുവാനുള്ള പെൻഷൻ കുടിശികയും ബാങ്ക് നിക്ഷേപവും മററും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ എൻ. കുഞ്ഞമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ ചെങ്കൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 28-3-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ (1) എൻ. കുഞ്ഞമ്മയും, സന്താനങ്ങളായ (2) സോനാജയി 19 വയസ്, (3) സോനാ ജാസ്മിൻ 15 വയസ്, (4) സോനാ ജോളി 13വയസ്, (5) സോനാ ജയ 10 വയസ്, (6) സോനാ ജസ്സി, 4 വയസ്, (7) സോനാ ജപതങ്കച്ചി 2 വയസ്, (8)വിന്നി 8 വയസ് എന്നിവരും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മക്കൾ മാതാവായ ടി കുഞ്ഞമ്മയുടെ സംരക്ഷണയിലാണെന്നും മേജർ മകൾ ടി കുഞ്ഞമ്മയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും പരേതന്റെ പേരിലുള്ള ബാങ്ക് നിക്ഷേപവും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ എൻ. കുഞ്ഞമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

നമ്പർ എ5-4409/82. 1982 ജൂൺ 14.

നെയ്യാററിൻകര താലൂക്കിൽ വെള്ളറട വില്ലേജിൽ കള്ളിമൂട് ഴുകുപാറ തെക്കുംകര പുത്തൻ വീട്ടിൽ കെ. മാധവപണിക്കർ മരിച്ചുപോയതിനാൽ പരേതൻ ഒററശേഖരമംഗലം സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ പണയംവച്ചിട്ടുള്ള ആഭരണം (രൂപ 2500-ന് താഴെ) തിരിച്ച് വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ പി. ചെല്ലമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ വെള്ളറട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 22-4-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃത അവകാശികളായി ഭാര്യ (1) പി. ചെല്ലമ്മയും സന്താനങ്ങളായ (2) എം. സുകുമാരൻ 35 വയസ് (3) എം. ചന്ദ്രൻ 33 വയസ് (4) സി. ശ്യാമള 25 വയസ് (5) എം. പ്രഭാകരൻ 20 വയസ് എന്നിവർമാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും കാണുന്നതിനാൽ പരേതൻ പണയംവച്ചിട്ടുള്ള ആഭരണം തിരിച്ചെടുക്കുന്നതിനുള്ള അവകാശികൾ മേൽപ്പറഞ്ഞവർ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
നെയ്യാററിൻകര.

S. സുകുമാരൻ,
തഹശീൽദാർ.

## Trivandrum Taluk

പരസ്യം

(1)

A5-12695/82. 1982 ജൂൺ 28

മിലിട്ടറി ഡിപ്പാർട്ടുമെന്റിൽ ജോലി നോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. വേലായുധൻ പിള്ളയുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശിഖ, ഫാമിലി പെൻഷൻ മുതലായവ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ചു കുന്നുമൺ ഭാഗത്തു അരത്തച്ചു വീട്ടിൽ ശ്രീമതി പൊന്നമ്മപ്പിള്ള ബോധിപ്പിച്ച അപേക്ഷ ആറാമട വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 3-4-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | P. പൊന്നമ്മപ്പിള്ള | ഭാര്യ | 74 |
| 2 | P. രുഗ്മിണി അമ്മ | മകൾ | 59 |
| 3 | P. ജഗദമ്മ | ,, | 56. |
| 4 | P. കമലമ്മ | ,, | 52 |
| 5 | P. കൃഷ്ണമ്മ | ,, | 50 |
| 6 | P. പാറുക്കുട്ടി അമ്മ | ,, | 48 |
| 7 | V. അപ്പുക്കുട്ടൻ നായർ | മകൻ | 46 |
| 8 | V. പ്രഭാകരൻ നായർ | ,, | 44 |
| 9 | P. പുഷ്പവതി അമ്മ | മകൾ | 40 |
| 10 | P. സത്യഭാമ | ,, | 31 |

മേൽപ്പറഞ്ഞ 1 മുതൽ 6 വരെയും 8 മുതൽ 10 വരെയും കക്ഷികൾ 7-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-10858/82. 1982 ജൂൺ 23.

പബ്ലിക് ഹെൽത്ത് ലാബറട്ടറിയിൽ ജോലി നോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീമതി വിക്ടി വേദക്കണ്ണിന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പട്ടത്ത് T.C. 12/4-ൽ താമസം ശ്രീമതി ഡയിസി വേദക്കണ്ണ് ബോധിപ്പിച്ച അപേക്ഷ മട്ടത്തുവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൾ 7-4-1982-ൽ മരിച്ചുപോയതായും ടിയാളിന്റെ നിയമാനുസൃതാവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | J.E. ചാൾസ് | സഹോദരൻ | 78 |
| 2 | ഡയിസി വേദക്കണ്ണ് | സഹോദരി | 68 |

മേൽപ്പറഞ്ഞ 1-ാം കക്ഷി 2-ാം കക്ഷി പേരിൽ പരേതയ്ക്കുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതയുടെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-12067/82. 1982 ജൂൺ 26.

കുവൈറ്റിൽ ജോലി നോക്കി വരവെ അന്തരിച്ചുപോയ ശ്രീ. എസ്. മുഹമ്മദു കുഞ്ഞിന്റെ അനന്തരാവകാശികൾക്ക് കുവൈറ്റിൽ ജോലി നോക്കിയിരുന്ന സ്ഥാപനത്തിൽ നിന്നുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുകയ്ക്കുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും P.W.D. യിൽ റേഡിയോ സബ് ഡിവിഷനിൽ സേവനമനുഷ്ടിച്ച വകയിൽ ഗവൺമെന്റിൽ നിന്നുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ചു തിരുമല തൊഴുവല്ലൂർ T.C.8/1523-ൽ താമസം ശ്രീമതി ലൈലാ മുഹമ്മദു കുഞ്ഞു ബോധിപ്പിച്ച അപേക്ഷ ആറാമട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 19-5-1982-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലൈലാ മുഹമ്മദു കുഞ്ഞ് | ഭാര്യ | 33 |
| 2 | M.K. മുജീബ് | മകൻ | 9 |
| 3 | M.K. മനോജ് | ,, | 6 |
| 4 | മുഹമ്മദു പാത്തുമ്മ | മാതാവ് | 60 |

മേൽപ്പറഞ്ഞ 4-ാം കക്ഷി 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല

മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി ലൈലാ മുഹമ്മദു കുഞ്ഞിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

A5-12697/82. 1982 ജൂൺ 28.

വിദ്യാഭ്യാസ വകുപ്പിൽ ജോലി നോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. പി. രാമകൃഷ്ണ അയ്യരുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് മണക്കാട്ട് ആനവാൽ തെരുവിൽ T.C. 41/622-ൽ താമസം ശ്രീമതി ലക്ഷ്മി അമ്മാൾ ബോധിപ്പിച്ച അപേക്ഷ മുട്ടത്തറ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 17-12-1978-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സീതാലക്ഷ്മിഅമ്മാൾ ലക്ഷ്മി അമ്മാൾ | മകൾ | 58 |
| 2 | ഗോമതി അമ്മാൾ | ,, | 55 |
| 3 | പരമേശ്വരയ്യർ | മകൻ | 49 |
| 4 | സരസ്വതി അമ്മാൾ | ,, | 47 |
| 5 | ശിവശൈലം അയ്യർ | മകൻ | 37 |

മേൽപ്പറഞ്ഞ 1 മുതൽ 4 വരെ കക്ഷികൾ 5-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-12819/82. 1982 ജൂൺ 26.

കേരള യൂണിവേഴ്സിറ്റിയിൽ അക്വാട്ടിക്കൽ ബയോളജി സെക്ഷനിൽ ലബോർട്ടറി അസിസ്റ്റന്റായി ജോലി നോക്കി വരവെ അന്തരിച്ചുപോയ ശ്രീ. പി. സദാശിവൻ നായരുടെ അനന്തരാവകാശികൾക്കു ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ഇടഗ്രാമത്ത് ലക്ഷ്മിവിലാസം പുത്തൻ വീട്ടിൽ ശ്രീമതി കെ. ലക്ഷ്മിക്കുട്ടി അമ്മ ബോധിപ്പിച്ച അപേക്ഷ നേമം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 14-5-1982-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ലക്ഷ്മിക്കുട്ടി അമ്മ | മാതാവ് | 72 |
| 2 | റ്റി. കോമളവല്ലി അമ്മ | ഭാര്യ | 46 |
| 3 | എസ്. രാധാകൃഷ്ണൻനായര | മകൻ | 26 |
| 4 | കെ. സുജാത | മകൾ | 24 |
| 5 | കെ. കൃഷ്ണകുമാരി | ,, | 22 |
| 6 | എസ്. മോഹനകുമാരൻനായർ | മകൻ | 20 |

മേൽപ്പറഞ്ഞ 1-ം 3 മുതൽ 6 വരെയും കക്ഷികൾ 2-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവു ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും, അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, എസ്. ശശികുമാരൻ നായർ,
തിരുവനന്തപുരം. തഹശീൽദാർ.

---

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ

(1)

B6-54/82. 1982 ജൂലൈ 2.

ചിറയിൻകീഴ് വില്ലേജിൽ മേൽ കടയ്ക്കാവൂർ ദേശത്ത് കുഴിവിള വീട്ടിൽനിന്നും ചരുവിളവീട്ടിൽ ശ്രീ. K. മാധവൻ മരണപ്പെട്ടുപോയി എന്നും പരേതൻ കടയ്ക്കാവൂർ പോസ്റ്റാഫീസിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരികെ കിട്ടുന്നതിന് അവകാശ സർട്ടിഫിക്കറ്റു നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി കെ. നാരായണി ബോധിപ്പിച്ച അപേക്ഷ ശാർക്കര ചിറയിൻകീഴ് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. K. മാധവൻ 8-1-1981-ൽ മരണപ്പെട്ടുപോയതായും പരേതൻ ടി പോസ്റ്റാഫീസിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ 1. ശ്രീമതി കെ. നാരായണിയും, സന്താനങ്ങളായ 2. എം. സുദേവൻ (33 വയസ്സ്), 3. എം. രവി (30 വയസ്സ്), 4. എം. സരോജം (27 വയസ്സ്), 5. എം. അശോകൻ (24 വയസ്സ്), 6. എം. സുശീലൻ (22 വയസ്സ്), 7. എം. രാജൻ (18 വയസ്സ്), 8. എം. നകുലൻ (16 വയസ്സ്), 9. എം. ബാലു (14 വയസ്സ്) എന്നിവരും മാത്രമാണെന്നും മററ് അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും രണ്ടു മുതൽ ഏഴുവരെ കക്ഷികൾ അവരുടെ അവകാശം ഒന്നാംകക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷാകക്ഷിയായ മാതാവിന്റെ പൂർണ്ണസംരക്ഷണയിലായതിനാലും പരേതൻ ടി പോസ്റ്റാഫീസിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരികെ കിട്ടുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി K. നാരായണി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

ബി6-57/82. 1982 ജൂലൈ 2.

അഴൂർ വില്ലേജിൽ, ചേമ്പുംമൂല ചരുവിള വീട്ടിൽ ശ്രീ. മുഹമ്മദുകണ്ണ് അലിയാരു കുഞ്ഞ് മരണപ്പെട്ടുപോയി എന്നും, പരേതൻ എറണാകുളം പാസ്പോർട്ടാഫീസിൽ കെട്ടിവച്ചിട്ടുള്ള 2,500 രൂപാ തിരികെ ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി എ. ഷെരീഫാ ബീവി ബോധിപ്പിച്ച അപേക്ഷ, അഴൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണനടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. മുഹമ്മദുകണ്ണ് അലിയാരു കുഞ്ഞ് 9-4-1982-ൽ മരണപ്പെട്ടുപോയതായും, പരേതന് മേൽ വിവരിച്ച ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) എ. ഷെരീഫാ ബീവിയും, സന്താനങ്ങളായ (2) ഷോഫിതാ ബീവി, (3) ഷാജിദാ ബീവി, (4) എ. നാസ്സർ, (5) റസീനാ ബീവി (എല്ലാവരും മൈനർ) എന്നിവരും മാത്രമാണെന്നും മററു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും രണ്ടു മുതൽ അഞ്ചുവരെ കക്ഷികൾ മൈനറുകൾ ആയതിനാൽ അപേക്ഷാ കക്ഷിയായ മാതാവിന്റെ പൂർണ്ണ സംരക്ഷണയിലായതിനാലും, പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി എ. ഷെരീഫാ ബീവി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(3)

B6-55/82. 1982 ജൂലൈ 2.

അവനവൻചേരി വില്ലേജിൽ ചിററാററുംകര ദേശത്ത് മോഹന മന്ദിരത്തിൽ ശ്രീ. R. ഗോപാലപിള്ള മരണപ്പെട്ടുപോയി എന്നും പരേതൻ ഇൻഡ്യൻ ബാങ്കിന്റെ ആററിങ്ങൽ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി എം. ഗോമതി അമ്മ

ബോധിപ്പിച്ച അപേക്ഷ, ആററിങ്ങൽ അവനവഞ്ചേരി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ, ശ്രീ. R. ഗോപാലപിള്ള 21-3-1981-ൽ മരണപ്പെട്ടുപോയതായും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി എം. ഗോമതി അമ്മയും സന്താനങ്ങളായ (2) ജി. മോഹനൻ നായർ (25 വയസ്സ്), (3) സുഗതകുമാരി അമ്മ (22 വയസ്സ്), (4) ഗീതകുമാരി അമ്മ (17 വയസ്സ്), (5) ലതകുമാരി അമ്മ (16 വയസ്സ്), എന്നിവരും മാത്രമാണെന്നും മററു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും മൂന്നാം കക്ഷി അവരുടെ അവകാശം ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷാകക്ഷിയുടെ പൂർണ്ണസംരക്ഷണയിലായതിനാലും, പരേതന് ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ ശ്രീമതി എം. ഗോമതി അമ്മയും സ്ഥലത്തില്ലാത്ത പുത്രൻ ശ്രീ. ജി. മോഹനൻ നായരും മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ആററിങ്ങൽ,

എൻ. വാസുദേവൻ,
തഹശീൽദാർ,
ചിറയിൻകീഴ്.

## QUILON DISTRICT

### Kottarakkara Taluk

പരസ്യം

നമ്പർ. ഡി. ഡിസ്. 1836/82. 1982 ജൂൺ 30.

കൊട്ടാരക്കര താലൂക്കിൽ എഴുകോൺ വില്ലേജിൽ അമ്പലത്തുംകാല, നടുവിള വീട്ടിൽ ശ്രീ. ടി. മത്തായി 21-1-1982-ൽ മരിച്ചുപോയതായും ടിയാന് 1982 ജനുവരി മാസത്തെ പെൻഷൻ ഇനത്തിൽ കിട്ടാനുള്ള ഉദ്ദേശം 150 രൂപയോളം വരുന്ന തുക വാങ്ങിച്ചെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി എസ്. ശോശാമ്മ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷയിൻമേൽ എഴുകോൺ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ അവകാശികളായി അടിയിൽ പേര് പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശോശാമ്മ | ഭാര്യ | 69 |
| 2 | സാറാമ്മ | മകൾ | 51 |
| 3 | ഫിലിപ്പോസ് | മകൻ | 47 |
| 4 | അലക്സാണ്ടർ | ,, | 32 |

മേൽപ്പറഞ്ഞവരിൽ രണ്ടുമുതൽ നാലുവരെ കക്ഷികൾ ടി തുക അപേക്ഷക വാങ്ങിച്ചെടുക്കുന്നതിന് സമ്മതിച്ച് മൊഴിരേഖപ്പെടുത്തിയിട്ടുണ്ട്. അതനുസരിച്ച് പരേതന് പെൻഷൻ ഇനത്തിൽ കിട്ടാനുള്ള ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ടി എസ്. ശോശാമ്മ മാത്രമാണെന്നു കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

കൊട്ടാരക്കര,

എൻ. ഉണ്ണികൃഷ്ണൻ നായർ,
തഹശീൽദാർ.

### Kunnathur Taluk

കുന്നത്തൂർ താലൂക്ക് കച്ചേരിയിൽ നിന്ന് പരസ്യം ചെയ്യുന്നത്.

(1)

No.11937/81/C4. 1982 ജൂൺ 15.

കരുനാഗപ്പള്ളി താലൂക്കിൽ പന്മന വില്ലേജിൽ പുമംഗലത്തുവീട്ടിൽ ശ്രീ. പി. രവിന്ദ്രൻ 1981 മേയ്മാസം ഒന്നാം തീയതി മരിച്ചു പോയിട്ടുള്ളതാണ്, പരേതന് മിലിട്ടറിയിൽ നിന്നും പെൻഷൻ കുടിശ്ശിക ഇനത്തിൽ ലഭിക്കുവാനുള്ള 2500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ കുന്നത്തൂർ താലൂക്കിൽ പോരുവഴി വില്ലേജിൽ ഇടയ്ക്കാട് മുറിയിൽ കോളൂർ കിഴക്കതിൽ വീട്ടിൽ ശ്രീ. ജെ. രാധയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനു വേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പോരുവഴി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജെ. രാധ | ഭാര്യ | 34 |
| 2 | സുജിത് രവി | മകൻ | 6 |
| 3 | ജയ കൃഷ്ണൻ | മകൻ | 3 |
| 4 | പപ്പു | പിതാവ് | |
| 5 | കുഞ്ഞിപ്പിള്ള | മാതാവ് | |

ഇവരിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. പിന്നെ നാലും അഞ്ചും കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിക്കുവേണ്ടി ഒഴിഞ്ഞ് സ്റേറററ്മെന്റ് കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത തുക ഗവൺമെന്റിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ടി വീട്ടിൽ ശ്രീമതി ജെ. രാധയാണെന്നും കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ 4654/82/സി4. 1982 ജൂൺ 14.

കുന്നത്തൂർ താലൂക്കിൽ പടിഞ്ഞാറെ കല്ലട വില്ലേജിൽ വലിയപാടം വാർഡിൽ പുത്തൻവിള വീട്ടിൽ ശ്രീ. ഡി. മാനുവൽ 10-10-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് ശമ്പളക്കുടിശ്ശിക, ഡി. എ. കുടിശ്ശിക, ഗ്രാററുവിററി, പ്രോവിഡന്റ് ഫണ്ട് എന്നി ഇനങ്ങളിൽ 2,500 രൂപയിൽ താഴെ വരുന്ന തുക ഗവൺമെന്റിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശിയാണെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി സി. എ. പെണ്ണുകുഞ്ഞു അവകാശ സർട്ടിഫിക്കററിനു വേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പടിഞ്ഞാറെ കല്ലട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണു പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി. എ. പെണ്ണുകുഞ്ഞു | ഭാര്യ | 43 |
| 2 | സജ്. എം. | മകൻ | 8 |
| 3 | മിനിമോൾ | മകൾ | 1 |
| 4 | കുഞ്ഞുമറിയ | മാതാവ് | 70 |

ഇതിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. ബാക്കി നാലാം കക്ഷി തനിക്കുള്ള അവകാശം ഒന്നാംകക്ഷി പേരിൽ ഒഴിഞ്ഞു സ്റ്റേററ്മെൻറ് കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത തുക ഗവൺമെൻറിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതൻെറ ഭാര്യയായ ശ്രീമതി സി. എ. പെണ്ണുകുഞ്ഞു ആണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

സി. കെ. വിശ്വനാഥൻ,
തഹശീൽദാർ.

കുന്നത്തൂർ.

## Pathanamthitta Taluk.

ലേലപരസ്യം

എ4-1724/82. 1982 ജൂൺ 30.

പത്തനംതിട്ട താലൂക്കിൽ തണ്ണിത്തോട് വില്ലേജിൽ സർവ്വേ 369/1-ൽപ്പെട്ട സ്ഥലത്ത് (തണ്ണിത്തോടു വില്ലേജാഫീസിൽനിന്നും ഉദ്ദേശം ഒരു കിലോമീററർ വടക്ക് പടിഞ്ഞാറായി മേക്കണ്ടം എന്ന സ്ഥലത്ത്) പിഴുതു വീണുകിടക്കുന്നതും ആർ. എ. 46/68-ാം നമ്പർ ഭൂമി പതിവുകേസ്സുപ്രകാരം ഭൂമി പതിച്ചുകൊടുത്തപ്പോൾ സർക്കാരിലേക്കു റിസർവു ചെയ്തു നിർത്തിയിരുന്നതും തണ്ണിത്തോടു നെടുംപുറത്തു വീട്ടിൽ സദാശിവൻ പിള്ളയുടെ മേൽനോട്ടത്തിൽ ഏൽപ്പിച്ചിരുന്നതുമായ സർക്കാർവക ഒരു മരുതി തടി (രണ്ടുശിഖരങ്ങളോടുകൂടിയത്) 1982 ആഗസ്ററ്മാസം 12-ാം തീയതി തണ്ണിത്തോട് വില്ലേജാഫീസിൽവച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളാൻ ആഗ്രഹിക്കുന്നവർ നിശ്ചിത സമയത്ത് തന്നെ ലേലസ്ഥലത്ത് ഹാജരായി നിരതദ്രവ്യമായ 100 രൂപ കെട്ടിവെച്ച് ലേലത്തിൽ പങ്കെടുക്കേണ്ടതാണ്. കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുന്ന ആളുടെ പേർക്ക് ലേലം താൽക്കാലികമായി ഉറപ്പിക്കുന്നതാണ്. ലേലംവിളി കേൾക്കുന്ന ആൾ ലേലസംഖ്യ വിൽപ്പന നികുതി അടക്കം ലേലം കഴിഞ്ഞാലുടൻ ഒന്നായി ഒടുക്കി രസീതു വാങ്ങേണ്ടതാണ്. അപ്രകാരം ലേലംവിളി കേട്ട ആൾ ലേലത്തുക അടയ്ക്കാത്തപക്ഷം നിരതദ്രവ്യമായി കെട്ടിവയ്ക്കുന്ന രൂപ സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും, ലേലം വിളി കേട്ട ആളുടെ നഷ്ടോത്തരവാദിത്വത്തിൽ തടി വീണ്ടും ലേലം ചെയ്തുകൊടുക്കുന്നതുമാണ്. അപ്രകാരം തടി പുനർ ലേലം ചെയ്യുമ്പോൾ സർക്കാരിലേക്ക് വല്ല നഷ്ടവും ഉണ്ടായാൽ ആയത് നഷ്ടത്തിന് ലേലം വിളി കേട്ട ആൾ ഉത്തരവാദി ആയിരിക്കുന്നതും അപ്രകാരമുള്ള നഷ്ടത്തുക ടിയാനിൽ നിന്നും കേരള റവന്യൂറിക്കവറി നിയമപ്രകാരം ഈടാക്കുന്നതാണ്. പുനർ ലേലത്തിൽ സർക്കാരിനു ലാഭമാണ് ഉണ്ടാകുന്നതെങ്കിൽ, ആദ്യലേലക്കാരന് ലാഭത്തുകയ്ക്ക് അവകാശമുണ്ടായിരിക്കുന്നതല്ല. ലേലം സ്ഥിരപ്പെടുത്തി അറിയിപ്പു കിട്ടിയതിനുശേഷം മാത്രമേ തടി സ്ഥലത്തുനിന്നും മാററുവാൻ പാടുള്ളു. ലേലം അംഗീകരിക്കുന്നതിനും, തള്ളി തീരുമാനിക്കുന്നതിനും, അടൂർ സബ് കളക്ടർക്ക് അധികാരമുണ്ടായിരിക്കും. ലേലത്തെ സംബന്ധിക്കുന്ന കൂടുതൽ വിവരങ്ങൾ പ്രവർത്തി ദിവസങ്ങളിൽ തണ്ണിത്തോടു വില്ലേജാഫീസിൽ നിന്നും, പത്തനംതിട്ട താലൂക്കാഫീസിൽനിന്നും അറിയാവുന്നതാണ്.

ലേലം നടത്തുന്ന സ്ഥലം—തണ്ണിത്തോട് വില്ലേജാഫീസ്.

സമയം—1982 ആഗസ്ററ്മാസം 12-ാം തീയതി ഉച്ചയ്ക്ക് ശേഷം.

ലേലം ചെയ്യുന്ന തടിയുടെ വിവരണം—
പിഴുതുവീണ മരുതി—ഒന്ന്.

തായ്ത്തടി 170"ചുററുവണ്ണം x 10' നീളം

അതിൻെറ ശിഖരങ്ങൾ 60"ചുററുവണ്ണം x 10' നീളം—1.
,, 30" ചുററുവണ്ണം x 10' നീളം—1.

(ഒപ്പ്)
തഹശീൽദാർ.

പത്തനംതിട്ട.

# ALLEPPEY DISTRICT

## Karthigapally Taluk

പരസ്യം

(1)

നമ്പർ, എച്ച്. എസ്. സി. 28/82. 1982 ജൂൺ 18.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ ഏവൂർ തെക്കും മുറിയിൽ വെട്ടിക്കാട്ടു കൊച്ചുവീട്ടിൽ എൻ. മാധവി അമ്മ തൻെറ ഭർത്താവ് ടിയിൽ കെ. ശങ്കരൻ നായർ 31-7-1981-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയും മററാനുകൂല്യങ്ങളും തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജാഫിസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. ശങ്കരൻ നായർ 31-7-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ എൻ. മാധവി അമ്മ മക്കൾ സരസ്വതി അമ്മ, രാധാമണി അമ്മ, അമൃതവല്ലി അമ്മ പത്മകുമാരി അമ്മ, കല്ല്യാണ കൃഷ്ണൻ, വിജയ മോഹനൻ, ഓമനക്കുട്ടൻ എന്നി എട്ടുപേരിൽ ഓമനക്കുട്ടൻെറ അവകാശം രേഖാമൂലം മാതാവിന് ഒഴിഞ്ഞു കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതനു മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ എൻ. മാധവി അമ്മ, മക്കൾ സരസ്വതി അമ്മ, രാധാമണി അമ്മ, അമൃതവല്ലി അമ്മ, പത്മകുമാരി അമ്മ, കല്ല്യാണ കൃഷ്ണൻ, വിജയ മോഹനൻ എന്നി ഏഴുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ. എച്ച്. എസ്. സി. 27/81. 1982 ജൂൺ 18.

കാർത്തികപ്പള്ളി താലൂക്കിൽ ഹരിപ്പാട് വില്ലേജിൽ പിലാപ്പുഴ മുറിയിൽ രാധാഭവനത്തു വീട്ടിൽ പി. ജെ. കോമളവല്ലി അമ്മ തൻെറ ഭർത്താവ് കെ. രാമകൃഷ്ണൻ നായർ 14-9-1981-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ ഉദ്ദേശം 200 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ഹരിപ്പാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. രാമകൃഷ്ണൻ നായർ 14-9-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ പി. ജെ. കോമളവല്ലി അമ്മ മക്കൾ രാധാകൃഷ്ണൻ നായർ, ഗീത, ഷീല ഉഷ എന്നി അഞ്ചുപേർ മാത്രമേയുള്ള എന്നും മക്കൾ രാധാകൃഷ്ണൻ നായർ, ഗീത, ഷീല, എന്നി മൂന്നുപേരുടെ അവകാശം രേഖാമൂലം മാതാവിന് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കു

ന്നതിനാൽ പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ പി. ജെ. കോമളവല്ലി അമ്മ മൈനർ ഉഷ എന്നി രണ്ടുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപം യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ. എച്ച്. എസ്. സി. 26/82. 1982 ജൂൺ 18.

കാർത്തികപ്പള്ളി താലൂക്കിൽ ചേപ്പാട് വില്ലേജിൽ പരിമണം മുറിയിൽ കിണററുകര വീട്ടിൽ അന്നമ്മ ഉമ്മൻ തന്റെ ഭർത്താവ് കെ. ജി. ഉമ്മൻ 26-11-1978-ൽ മരിച്ചുപോയി എന്നും പരേതൻ നടത്തിവന്ന 65/60-61 നമ്പർ ആട്ടുമിൽ ലൈസൻസ് തിരികെ അന്നമ്മ ഉമ്മന്റെ പേരിൽ തരണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ചേപ്പാടു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ രിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. ജി. ഉമ്മൻ 26-11-1978-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ അന്നമ്മ ഉമ്മൻ മക്കൾ ശോശാമ്മ, മറിയാമ്മ, എന്നി മൂന്നുപേർ മാത്രമേയുള്ളു എന്നും മക്കൾ രണ്ടുപേരും ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിച്ച് ഭർത്തൃഗൃഹത്തിൽ താമസമാകയാൽ അവകാശി ഭാര്യ അന്നമ്മ ഉമ്മൻ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, എം. കെ. നാരായണൻ,
കാർത്തികപ്പള്ളി. തഹശീൽദാർ.

---

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ഓഫീസിൽനിന്നും പരസ്യം ചെയ്യുന്നത്.

(1)

സി3-3295/82(1). 1982 മാർച്ച് 31.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്ക് വില്ലേജിൽ, ചുങ്കം വാർഡിൽ, കനാൽവീട്ടിൽ ബാവഅബ്ദുള്ള എന്നയാൾ തന്റെ ഭാര്യ ടിയിൽ ജമീല 13-2-1981-ൽ വൈദ്യുതാഘാതമേററ് മരിച്ചുപോയതായും അതേതുടർന്ന് കേരളാ സ്റേററ് ഇലക്ട്രിസിററി ബോർഡിൽനിന്നും അനുവദിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെയുള്ള നഷ്ടപരിഹാരത്തുക കൈപ്പററുന്നതിന് അപേക്ഷകന്റെ പേരിൽ അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷയെപ്പററി ആലപ്പുഴ കിഴക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ മരിച്ച ജമീലയുടെ നിയമാനുസൃത അവകാശികളായി ഭർത്താവായ അപേക്ഷകനും മക്കളും മൈനറുകളുമായ (2) 17 വയസുള്ള ഷൗക്കത്ത്, (3) 15 വയസുള്ള കുഞ്ഞുമോൾ (4) 12 വയസുള്ള നിസാർ, (5) 6വയസുള്ള നെജിമോൾ എന്നിവരാണ് ഉള്ളതെന്ന് ബോദ്ധ്യപ്പെട്ടിരിക്കുന്നതിനാലും മൈനറുകളായ മക്കൾ അപേക്ഷകന്റെ രക്ഷകർത്തൃത്വത്തിലും സംരക്ഷണയിലും കഴിഞ്ഞുവരുന്നതിനാലും ടി തുക കൈപ്പററുന്നതിന് മരിച്ച ജമീലയുടെ ഭർത്താവായ അപേക്ഷകൻ മാത്രമാണ് നിയമാനുസൃത അവകാശി എന്നും കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനുള്ളിൽ ഈ കച്ചേരിയിൽ നേരിട്ടു ഹാജരായി രേഖാമൂലം ഹാജരാക്കേണ്ടതാണ്.

കാലാവധി കഴിഞ്ഞും തപാലിലും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി3-3295/82(2). 1982 മാർച്ച് 31.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്ക് വില്ലേജിൽ ചുങ്കം വാർഡിൽ കനാൽ വീട്ടിൽ ബാവഅബ്ദുള്ള എന്നയാൾ തന്റെ മകൻ 13 വയസുണ്ടായിരുന്ന ഹക്കീം 13-2-1981-ൽ വൈദ്യുതാഘാതമേററ് മരിച്ചുപോയതായും അതിനേതുടർന്ന് കേരളാ സ്റേററ് ഇലക്ട്രിസിററി ബോർഡിൽനിന്നും അനുവദിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെയുള്ള നഷ്ടപരിഹാരത്തുക കൈപ്പററുന്നതിന് അപേക്ഷകന്റെപേരിൽ അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷയെപ്പററി ആലപ്പുഴ കിഴക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടി ഹക്കീം മരിച്ചുപോയതായും പരേതന്റെ നിയമാനുസൃത അവകാശികളായി പിതാവായ ടി ബാവഅബ്ദുള്ളയും സഹോദരങ്ങളും മൈനറുകളുമായ 17 വയസുള്ള ഷൗക്കത്ത്, 15 വയസുള്ള കുഞ്ഞുമോൾ, 12 വയസുള്ള നിസ്സാർ, 6 വയസുള്ള നെജിമോൾ എന്നിവരാണുള്ളതെന്നും മൈനറുകൾ അപേക്ഷകന്റെ രക്ഷാകർത്തൃത്വത്തിലും സംരക്ഷണയിലും കഴിഞ്ഞുവരുന്നുഎന്നും ബോദ്ധ്യപ്പെട്ടിരിക്കുന്നതിനാൽ ടി തുക കൈപ്പററുന്നതിനുള്ള മരിച്ചുപോയ ഹക്കീമിന്റെ ഏക അവകാശി അപേക്ഷകനായ ബാവഅബ്ദുള്ള മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ കച്ചേരിയിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം.

കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി3-5331/82. 1982 ജൂൺ 22.

ആലപ്പുഴ കിഴക്ക് വില്ലേജിൽ ചുങ്കം വാർഡിൽ പുത്തൻപുരയിൽ വീട്ടിൽ ശ്രീമതി ഭാർഗ്ഗവി തന്റെ മകൻ ടിയിൽ പി. കെ. സുഗുണാനന്ദൻ 14-11-1981-ൽ മരിച്ചുപോയതായും പരേതന്റെ പേരിൽ കിട്ടുവാനുള്ള പ്രോവിഡന്റ്ഫണ്ട് തുകയായ ഉദ്ദേശം ആയിരം രൂപയോളം കൈപ്പററുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് അപേക്ഷയെപ്പററി ബന്ധപ്പെട്ട വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടി പി. കെ. സുഗുണാനന്ദൻ 14-11-1981-ൽ മരിച്ചുപോയതായും പരേതന്റെ അവകാശികളായി പരേതന്റെ മാതാവായ ടിയിൽ ഭാർഗ്ഗവിയും സഹോദരങ്ങളായ രാമചന്ദ്രൻ, സുധർമ്മ, ഗിരിജ എന്നിവരാണുള്ളതെന്നും വെളിവായിരിക്കുന്നതിനാലും രാമചന്ദ്രൻ, സുധർമ്മ, ഗിരിജ എന്നിവർ തങ്ങളുടെ അവകാശംകൂടി അപേക്ഷകയും മാതാവുമായ ഭാർഗ്ഗവിക്ക് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും ടി തുക കൈപ്പററുന്നതിനുള്ള ഏക അവകാശി അപേക്ഷകയായ ശ്രീമതി ഭാർഗ്ഗവി മാത്രമാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

അവധി കഴിഞ്ഞും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

അമ്പലപ്പുഴ താലൂക്കാഫീസ്, (ഒപ്പ്)
ആലപ്പുഴ. തഹശീൽദാർ.

---

## Thiruvalla Taluk

തിരുവല്ലാ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

സി3-5285/82. 1982 ജൂൺ 16.

തിരുവല്ലാ താലൂക്കിൽ പെരിങ്ങര വില്ലേജിൽ കൊട്ടാണിപ്രാൽ വീട്ടിൽ ശ്രീ. മാത്യു തോമസ്

15-3-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ഫെഡറൽ ബാങ്കിന്റെ തിരുവല്ലാ ബ്രാഞ്ചിൽ എസ്. ബി. അക്കൗണ്ട് നമ്പർ 1896-ൻ പടിയുള്ള 3362 രൂപ 83 പൈസയും സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തിരുവല്ലാ ബ്രാഞ്ചിൽ എസ്. ബി. അക്കൗണ്ട് 1522-ൻ പടിയുള്ള 142 രൂപ 58 പൈസയും മടക്കി വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ അന്നമ്മ തോമസും ടിയാന്റെ മക്കൾ തോമസ് മാത്യുവും തോമസ് കോശിയും കൂടി സമർപ്പിച്ച അപേക്ഷ പെരിങ്ങര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി മാത്യു തോമസ് 15-3-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ തോമസ് | ഭാര്യ | |
| 2 | തോമസ് മാത്യു | മകൻ | 54 |
| 3 | തോമസ് കോശി | ,, | 43 |
| 4 | മോളി തോമസ് | മകൾ | |
| 5 | അന്നമ്മ തോമസ് | ,, | |

എന്നിവർ മാത്രമുള്ളതായും ഇതിൽ നാലും അഞ്ചും കക്ഷികളെ ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിച്ച് ഭർത്തൃഗൃഹങ്ങളിൽ താമസിച്ചു വരുന്നതും രണ്ടും മൂന്നും കക്ഷികൾ പിതാവിന് ബാങ്കിൽ നിന്നും കിട്ടുവാനുള്ള ടി തുകകൾ മാതാവായ ശ്രീമതി അന്നമ്മ തോമസ് വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാകുന്നു. ആയതിനാൽ പരേതനായ ശ്രീമാൻ മാത്യു തോമസിന്റെ (കെ. എം. തോമസ്) പേരിൽ കിട്ടുവാനുള്ള ടി തുകകൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ ടിയിൽ അന്നമ്മ തോമസ് ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

താലൂക്കാഫീസ്,
തിരുവല്ല.

---

## Mavelikara Taluk

പരസ്യം

(1)

എച്ച്. സി. 151/82. 1982 ജൂൺ 24.

മാവേലിക്കര താലൂക്കിൽ പന്തളം തെക്കേക്കര വില്ലേജിൽ മാമ്പിലാലി മുറിയിൽ കിഴക്കേമുടയ്ക്കാമണ്ണിൽ ശ്രീ. വർഗ്ഗീസ് 9-4-1977-ൽ മരിച്ചുപോയെന്നും ടിയാൻ സ്റ്റേറ്റ് ബാങ്കിന്റെ തുമ്പമൺ ശാഖയിൽ 3,000 രൂപ നിക്ഷേപിച്ചിട്ടുള്ളത് വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി മോളിവർഗ്ഗീസ്, സമർപ്പിച്ച അപേക്ഷ പന്തളം തെക്കേക്കര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. വർഗ്ഗീസ് 9-4-1977-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യ മോളി വർഗ്ഗീസും മക്കളായ 13 വയസ്സുള്ള മിനി വർഗ്ഗീസ്, 7½ വയസ്സുള്ള മനുവർഗ്ഗീസ്, 6 വയസ്സുള്ള ബിജു വർഗ്ഗീസ്, 5 വയസ്സുള്ള എൽസി വർഗ്ഗീസ് എന്നിവരും മാതാപിതാക്കളായ 60 വയസ്സുള്ള ഗീവർഗ്ഗീസ് വർഗ്ഗീസും, 56 വയസ്സുള്ള സാറാവർഗ്ഗീസും ആണെന്ന് അറിവായിരിക്കുന്നു. മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും പരേതന്റെ മാതാപിതാക്കൾ ശ്രീമതി മോളിവർഗ്ഗീസിന്റെ പേരിൽ തുക കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതിനാലും മേൽ പറഞ്ഞ തുക വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും അപേക്ഷകയും മൈനർമക്കളുടെ സംരക്ഷകയുമായ ശ്രീമതി മോളിവർഗ്ഗീസ് ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എച്ച്. സി. 98/81. 1982 ജൂൺ 24.

മാവേലിക്കര താലൂക്കിൽ തെക്കേക്കര വില്ലേജിൽ പൊന്നേഴ മുറിയിൽ ചൂനാട്ട് മീനത്തേതിൽ സി. ആർ. നാരായണപിള്ള 21-8-1981-ൽ മരിച്ചുപോയെന്നും ടിയാൻ പൊന്നേഴ സർവ്വീസ് കോഓപ്പറേറ്റീവ് സൊസൈറ്റിയിൽ നിക്ഷേപിച്ചിട്ടുള്ള 1,500 രൂപയും വാടകയിനത്തിൽ 450 രൂപയും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ കെ. എൻ. ശാരദാദേവി സമർപ്പിച്ച അപേക്ഷ തെക്കേക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. സി. ആർ. നാരായണപിള്ള 21-8-1981-ൽ മരിച്ചുപോയെന്നും മക്കളായി 16 വയസ്സുള്ള കമലാദേവി, 14 വയസ്സുള്ള വേണുഗോപാൽ, ഇരട്ടകളായ 12 വയസ്സുള്ള സുരേഷ്കുമാർ 12 വയസ്സുള്ള കൃഷ്ണകുമാർ എന്നിവരാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മൈനർകളായ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി കെ. എൻ. ശാരദാദേവിയാണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ആക്ഷേപം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(3)

H. C.150/82. 1982 ജൂൺ 14.

മാവേലിക്കര താലൂക്കിൽ നൂറനാട് വില്ലേജിൽ നടുവിലെ മുറിയിൽ കൈപ്പള്ളി തെക്കതിൽ എൻ. കെ. അച്ചുതക്കുറുപ്പ് 18-11-1981-ൽ മരിച്ചുപോയെന്നും ടിയാൻ മരിക്കുന്നതിനു മുൻപ് കിട്ടാനുണ്ടായിരുന്ന ഒരു മാസവും 18 ദിവസത്തേയും പെൻഷൻ ഇനത്തിൽ കിട്ടാനുണ്ടായിരുന്ന ഉദ്ദേശം 263 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ പാർവ്വതി അമ്മ ഭവാനി അമ്മ സമർപ്പിച്ച അപേക്ഷ നൂറനാടു വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. അച്യുതക്കുറുപ്പ് 18-11-1981-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ പാർവ്വതി അമ്മ ഭവാനി അമ്മയും മക്കളായി 31 വയസ്സുള്ള വിശ്വനാഥക്കുറുപ്പും 27 വയസ്സുള്ള ബി. ലീലാമണിയമ്മയും, 22 വയസ്സുള്ള സരസ്വതി അമ്മയും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കളായ വിശ്വനാഥക്കുറുപ്പും, ലീലാമണിയമ്മയും സരസ്വതി അമ്മയും തങ്ങൾക്കുള്ള അവകാശം കൂടി മാതാവായ പാർവ്വതി അമ്മ ഭവാനി അമ്മ വാങ്ങുന്നതിന് സമ്മതിച്ച് എഴുതി തന്നിട്ടുള്ളതിനാലും ടി തുക വാങ്ങുന്നതിന് പാർവ്വതി അമ്മ ഭവാനി അമ്മ പേർക്ക് ആവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

പി. എൻ. പ്രഭാകരൻപിള്ള,
തഹശീൽദാർ.

മാവേലിക്കര.

## KOTTAYAM DISTRICT

### Kottayam Taluk

പരസ്യം

നമ്പർ ബി12-4555/82. 1982 ജൂൺ 18.

കോട്ടയം താലൂക്കിൽ കോട്ടയം വില്ലേജിൽ മാധവി സദനത്തിൽ വീട്ടിൽ ശ്രീ. പി. കെ. ശിവൻകുട്ടി 18-12-1981-ൽ മരിച്ചുപോയതായും ടിയാന് കേരള അഗ്രികൾച്ചറൽ യൂണിവേഴ്സിറ്റിയിൽ നിന്നും ശമ്പള കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള തുക 533.39. (അഞ്ഞൂററി മുപ്പത്തി മൂന്നു രൂപ മുപ്പത്തൊൻപതു പൈസ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി വിജയാ ശിവൻകുട്ടി കോട്ടയം താലൂക്ക് കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ കോട്ടയം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. പി. കെ. ശിവൻകുട്ടി 18-12-1981-നു മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | വിജയാ ശിവൻകുട്ടി | ഭാര്യ |
| 2 | സജീവ് | മകൻ |
| 3 | രാജീവ് | ,, |
| 4 | അജിത കുമാർ | ,, (മൈനർ) |
| 5 | കേശവ പിള്ള | പിതാവ് |
| 6 | മീനാക്ഷിയമ്മ | മാതാവ് |

അവകാശികൾ എല്ലാവരും ടി തുക വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പുണ്ടെങ്കിലും അപേക്ഷക പേരിൽ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ചിട്ടുള്ളതിനാലും അപേക്ഷകയുടെ മൈനർ മക്കൾ ടിയാളുടെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷ പ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
കോട്ടയം.

(ഒപ്പ്)
തഹസിൽദാർ.

### Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്ക് കച്ചേരിയിൽനിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

(1)

നമ്പർ സി1-4716/82. 1982 ജൂൺ 30.

ചങ്ങനാശ്ശേരി താലൂക്കിൽ ചങ്ങനാശ്ശേരി വില്ലേജിൽ പെരുന്ന കിഴക്കു മുറിയിൽ കാഞ്ഞിരത്തുംമൂട്ടിൽ ശ്രീ. തോമസ് തോമസിന് ലഭിക്കേണ്ടിയിരുന്ന 17124-ാം നമ്പരിൽ പെൻഷൻ കുടിശ്ശിക ഉദ്ദേശം 500 രൂപയും കാനറാ ബാങ്കിന്റെ ചങ്ങനാശ്ശേരി ശാഖയിൽ എസ്. ബി. 10539-ാം നമ്പരിൽ ബാക്കി നില്ക്കുന്ന 50 രൂപയും ടി ബാങ്കിൽ എൻ. എൻ. ഡി. അക്കൗണ്ട് നമ്പർ 2064-ൽ അടച്ചിട്ടുള്ള 833 രൂപയും ഉൾപ്പെടെ ഉദ്ദേശം 1383 രൂപ തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശസർട്ടിഫിക്കററ് കൊടുക്കണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി ക്ലാരമ്മ തോമസ് ഈ ആഫീസുമുമ്പാകെ സമർപ്പിച്ച അപേക്ഷയിൻമേൽ ചങ്ങനാശ്ശേരി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന രേഖകൾകൊണ്ട് ശ്രീ. തോമസ് തോമസ് 22-12-1981-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ക്ലാരമ്മ തോമസ് | ഭാര്യ | .. |
| 2 | ബിജോയി തോമസ് | മകൻ | 11 |
| 3 | ബെററി തോമസ് | ,, | 9 |
| 4 | ബിനോയി തോമസ് | ,, | 6 |
| 5 | റോസിലിൻ തോമസ് | മകൾ | 1 |

ടി തുകകൾ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തിയായിട്ടില്ലാത്ത സന്താനങ്ങളുടെ രക്ഷകർത്താവെന്ന നിലയിലും അപേക്ഷാകക്ഷി ശ്രീമതി ക്ലാരമ്മ തോമസ് ആണെന്നു കാണുന്നു. ആയതിനാൽ അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസററിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ സമർപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി1-4247/82. 1982 ജൂൺ 7.

കോട്ടയം ജില്ലാ പോലീസ് ആഫീസിൽ ക്ലാർക്ക് ആയിരിക്കവെ നിര്യാതനായ ചങ്ങനാശ്ശേരി താലൂക്കിൽ വാകത്താനം വില്ലേജിൽ നാലുംനാക്കൽ കടുവാക്കുഴിയിൽ വീട്ടിൽ ശ്രീ. കെ. എം. മത്തായി സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ വാകത്താനം ശാഖയിൽ ജി. എൽ. നമ്പർ ത്രി. 627/79-ാം നമ്പരായി 1,050 രൂപയ്ക്ക് പണയം വച്ച സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശസർട്ടിഫിക്കററ് കൊടുക്കണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി മേരി മത്തായി ഈ ആഫീസു മുമ്പാകെ സമർപ്പിച്ച അപേക്ഷയിൻമേൽ വാകത്താനം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന രേഖകൾകൊണ്ട് ശ്രീ. കെ. എം. മത്തായി 5-3-1981-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | മേരി മത്തായി | ഭാര്യ | .. |
| 2 | ഏലിയാമ്മ മത്തായി | മാതാവ് | .. |
| 3 | ചാക്കോ മത്തായി | പിതാവ് | .. |
| 4 | അനിൽ കെ. മാത്യു | മകൻ | 12 |
| 5 | അനിതാ കെ. മാത്യു | മകൾ | 9 |

ടി സ്വർണ്ണ ഉരുപ്പടി അപേക്ഷാകക്ഷിയും പരേതന്റെ ഭാര്യയുമായ ശ്രീമതി മേരി മത്തായി വാങ്ങിച്ചെടുക്കുന്നതിൽ തങ്ങൾക്ക് യാതൊരു ആക്ഷേപവുമില്ലെന്ന് പരേതന്റെ മാതാപിതാക്കൾ മൊഴി ബോധിപ്പിച്ചിട്ടുണ്ട്. ടി സ്വർണ്ണ ഉരുപ്പടി ബാങ്കിൽനിന്നും തിരികെ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തിയായിട്ടില്ലാത്ത മക്കൾ അനിൽ കെ. മാത്യു, അനിതാ കെ. മാത്യു എന്നിവരുടെ രക്ഷകർത്താവെന്ന നിലയിലും ശ്രീമതി മേരി മത്തായി ആണെന്നു കാണുന്നതിനാൽ അപ്രകാരം അപേക്ഷകയ്ക്ക് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസററിൽ പ്രസിദ്ധപ്പെടുത്തിയ തീയതിമുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ സമർപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി1-4086/82. 1982 ജൂൺ 15.

ചങ്ങനാശേരി താലൂക്കിൽ പായിപ്പാട് കിഴക്കു വില്ലേജിൽ നാരായണ നിവാസിൽ (ഓതറ തെക്കേ പറമ്പിൽ) പരേതയായ ശ്രീമതി കെ. ഗൗരിക്കുട്ടിയമ്മ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ചങ്ങനാശേരി ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള ഉദ്ദേശം 2000 രൂപ തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശ

സർട്ടിഫിക്കററ് കൊടുക്കണമെന്ന് കാണിച്ച് ടിയാളുടെ സഹോദരൻ ടിയിൽ ശ്രീ. എൻ. ശങ്കരനാരായണൻ നായർ ഈ ആഫീസിൽ മുമ്പാകെ സമർപ്പിച്ച അപേക്ഷയിൻമേൽ വാഴപ്പള്ളി കിഴക്കു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന രേഖകൾ കൊണ്ട് ശ്രീമതി കെ. ഗൗരിക്കുട്ടിയമ്മ 21-1-1982-ൽ മരിച്ചുപോയതായും ടിയാളുടെ അവകാശി അപേക്ഷ കക്ഷിയും സഹോദരനുമായ ശ്രീ. എൻ. ശങ്കരനാരായണൻ നായർ ആണെന്നു കാണുന്നു. ആയതിനാൽ ടി തുക ബാങ്കിൽ നിന്നും വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി ചങ്ങനാശേരി താലൂക്കിൽ വാഴപ്പള്ളി കിഴക്കു വില്ലേജിൽ നാരായണ നിവാസിൽ (മാതാ തെക്കേപറമ്പിൽ) ശ്രീ. എൻ. ശങ്കരനാരായണൻ നായർ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസററിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ സമർപ്പിച്ചു കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

ചങ്ങനാശേരി.

# IDUKKI DISTRICT

## Devicolam Taluk

പരസ്യം

നമ്പർ 38/82/എ3. 1982 ജൂൺ 11.

ഇടുക്കിജില്ലയിൽ ദേവികുളം താലൂക്കിൽ കെ. ഡി. എച്ച്. വില്ലേജിൽ മാങ്കുളത്ത് ആനക്കുളം ഭാഗത്ത് താമസമായിരുന്നതും, മാങ്കുളത്ത് 71-ാം നമ്പർ പ്ലോട്ട് അനുവദിച്ചു കിട്ടിയ ആളുമായ മരണപ്പെട്ട സുബ്രഹ്മണ്യൻ എന്ന ആളിന്റെ ഭാര്യ പരമരാശ ബോധിപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്ന് കാണുന്നു. പരേതന്റെ പേരിൽ അനുവദിച്ചുകൊടുത്ത 71-ാം നമ്പർ പ്ലോട്ടിന്റെ പട്ടയനടപടി അവരുടെ പേരിൽ എടുക്കുന്നതിൽ ആർക്കെങ്കിലും പരാതിയുണ്ടെങ്കിൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ആവശ്യമായ രേഖകൾ സഹിതം ദേവികുളം തഹസീൽദാരുടെ മുൻപാകെ ഹാജരാകേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പരമരാശ | ഭാര്യ | 39 |
| 2 | മുനിയാണ്ടി | മകൻ | 18 |
| 3 | ഗുണശീലൻ | മകൻ | 15 |
| 4 | മഹാലക്ഷ്മി | മകൾ | 12 |

താലൂക്കാഫീസ്,
ദേവികുളം.

ആർ. ചൂഡാമണി,
തഹസീൽദാർ.

## Udumbanchola Taluk

ഉടുമ്പൻചോല താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ4-5450/82. 1982 ജൂൺ 19.

ഉടുമ്പൻചോല താലൂക്കിൽ പാറത്തോട് വില്ലേജിൽ കല്ലാർപട്ടം കോളനിയിൽ 493-ാം നമ്പർ ബ്ലോക്കുടമയായിരുന്ന ആർ. സി. പിള്ള മരണമടഞ്ഞതിനാൽ ടിയാൻ ഇടുക്കി ജില്ലാ ബാങ്കിന്റെ തൂക്കുപാലം ശാഖയിൽ പണയം വച്ചിരിക്കുന്ന സ്വർണ്ണഉരുപ്പടി തിരികെ വാങ്ങുന്നതിന് ടിയാന്റെ അനന്തരാവകാശിയെ കാണിക്കുന്ന സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ രണ്ടാം ഭാര്യ പി. രത്നമ്മ അപേക്ഷ സമർപ്പിച്ചിരുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ ആർ. സി. പിള്ളയുടെ അവകാശികൾ എന്നറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. രത്നമ്മ | രണ്ടാം ഭാര്യ | |
| 2 | ആനന്ദവല്ലിയമ്മ | ആദ്യഭാര്യയിലെ മകൾ | 30 |
| 3 | രവീന്ദ്രൻ നായർ | ,, മകൻ | 28 |
| 4 | സുമംഗലാദേവി | ,, മകൾ | 17 |
| 5 | മോഹനൻ | രണ്ടാംഭാര്യയിലെ മകൻ | 11 |
| 6 | അശോകൻ | ,, ,, | 9 |
| 7 | ലത | ,, മകൾ | 7 |

ഇവരിൽ 5 മുതൽ 7 വരെ പേരുകാർ മൈനർമാരും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. ബാങ്കിലുള്ള പണയം എടുക്കുന്നതിന് ഒന്നാംപേരുകാരിയെ 2 മുതൽ 4 വരെ പേരുകാർ ചുമതലപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ അപ്രകാരമൊരു സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടുഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

എ4-5096/82. 1982 ജൂൺ 15.

ഉടുമ്പൻചോല താലൂക്കിൽ ചിന്നക്കനാൽ വില്ലേജിൽ സൂര്യനെല്ലി എസ്റേററിൽ ജോലി ചെയ്തിരുന്ന ചെല്ലി, മരണമടഞ്ഞതിനാൽ ടിയാൾക്ക് കിട്ടുവാനുള്ള പ്രോവിഡൻറ് ഫണ്ട് ആനുകൂല്യങ്ങൾ വാങ്ങേണ്ടതിന് മരണമടഞ്ഞ ചെല്ലിയുടെ അനന്തിരാവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററ് നൽകണമെന്നപേക്ഷിച്ചുകൊണ്ട് ടിയാളുടെ ഭർത്താവ് കാളിയപ്പൻ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ ചെല്ലിയുടെ അവകാശികൾ എന്നറിയുന്നു.

| | | |
|---|---|---|
| 1 | എം. കാളിയപ്പൻ | ഭർത്താവ് |
| 2 | ലക്ഷ്മണൻ | പിതാവ് |
| 3 | ഈശ്വരി | മാതാവ് |
| 4 | ജ്ഞാനകുമാർ | സഹോദരൻ |
| 5 | പളനിയമ്മ | സഹോദരി |
| 6 | കറുപ്പായി | ,, |

ചെല്ലിക്ക് കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒന്നാം പേരുകാരനെ രണ്ടു മുതൽ ആറുവരെ പേരുകാർ ചുമതലപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ അപ്രകാരമൊരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

എ4-5149/82. 1982 ജൂൺ 15.

ഉടുമ്പൻചോല താലൂക്കിൽ പാറത്തോട് വില്ലേജിൽ തൂക്കുപാലം ഭാഗത്ത് 317-ാം നമ്പർ ബ്ലോക്കുടമ പി. ജെ. ആൻറണി മരണമടഞ്ഞതിനാൽ ടി ബ്ലോക്കിന്റെ ഉടമസ്ഥാവകാശം മാററി കിട്ടുന്നതിന് മരണമടഞ്ഞ പി. ജെ. ആൻറണിയുടെ അനന്തരാവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററ് കിട്ടണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് മരണമടഞ്ഞ പി. ജെ. ആൻറണിയുടെ ഭാര്യ ഹെലീനാ അപേക്ഷ സമർപ്പിച്ചിരുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് ടിയാന്റെ അനന്തരാവകാശികൾ എന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഫെബ്രോന | ഭാര്യ | |
| 2 | ഫിലോമിന | മകൾ | 32 |
| 3 | പി. എ. മാത്യു | മകൻ | 30 |
| 4 | പി. എ. ജോൺ | ,, | 27 |
| 5 | ബ്രിജിത്ത | മകൾ | 23 |
| 6 | പി. എ. സ്റ്റീഫൻ | മകൻ | 18 |
| 7 | സിസിലി | മകൾ | 13 |

ഇവരിൽ 7-ാം പേരുകാരി മൈനറും 1-ാം പേരുകാരിയുടെ സംരക്ഷണയിൽ കഴിയുന്നവളുമാണ്. വസ്തുവിന്റെ ഉടമസ്ഥാവകാശം 1-ാം പേരുകാരിക്ക് നല്കുന്നതിന് മൂന്നും നാലും ആറും പേരുകാർ സമ്മതം രേഖപ്പെടുത്തിയിട്ടുണ്ട്. രണ്ടും അഞ്ചും പേരുകാർ വിവാഹിതരാണ്. അപ്രകാരമൊരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

എ4-5206/82. 1982 ജൂൺ 15.

ഉടുമ്പൻചോല താലൂക്കിൽ കൽകൂന്തൽ വില്ലേജിൽ വലിയകണ്ടം ദേശത്ത് പാറപ്പുറമ്പിൽ വീട്ടിൽ പ്രഭാകരൻ മരണമടഞ്ഞതിനാൽ ടിയാൻ ഇടുക്കി ജില്ല കോ-ഓപ്പറേറ്റീവ് ബാങ്കിൽ പണയം വച്ചിരിക്കുന്ന സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങേണ്ടതിന് മരണമടഞ്ഞ പ്രഭാകരന്റെ അനന്തരാവകാശികളെ തെളിയിക്കുന്ന സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ പൊന്നമ്മ അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ പ്രഭാകരന്റെ അവകാശികൾ എന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പൊന്നമ്മ | ഭാര്യ | 26 |
| 2 | പ്രമോദ് | മകൻ | 7 |
| 3 | ഷിജിമോൾ | മകൾ | 4 |
| 4 | അനീഷ് | മകൻ | 2 |

ഇവരിൽ രണ്ട് മുതൽ നാലുവരെ പേരുകാർ മൈനർമാരും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. ആയതിനാൽ അപ്രകാരമൊരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ച് കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

ഉടുമ്പൻചോല.

പി. യോഗേന്ദ്രൻ നാടാർ,
തഹശിൽദാർ.

## ERNAKULAM DISTRICT

### TENDER NOTICES

(1)

No. D2-1256/82. *29th June* 1982.

Sealed tenders are invited for the supply of survey stones of the specifications and quantity described below for the resurvey work in Kanayannur Taluk.

The tenders should be superscribed as "Tender for the supply of survey stones in Kanayannur Taluk" and addressed to the Assistant Director of Survey and Land Records (Re-survey), Thrikkakkara, Kakkanad P.O., Cochin-30 Pin-682030 so as to reach him before 3 p.m. on 29-9-1982. Late tenders will not be accepted. The tenders will be opened at 4 p. m. on 29-9-1982 in the presence of such of the tenderers or their authorised representatives who may be present at that time.

The Survey stones are to be supplied within one month from the date of indent and at the places which will be mentioned in the indents.

The persons submitting tenders should produce a solvency certificate in original on stamp paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract clearly indicating details of the properties which should not be to an amount of less than 10% of the estimated cost of the tender along with their tenders.

In the case of successful tenderer they should pledge the properties to the value of 50% (Fifty per cent) of the total value shown in the solvency certificate with the Government till the expiry of the contract or they should pledge the Bank draft/Bank guarantee for the remittance of an amount not less than 5% (Five per cent) of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% (Five percent) of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records, (Re-Survey), Thrikkakkara obtain the requisite tender forms on which tenders should be submitted.

Application for the tender form should be accompanied by a cash remittance of Rs. 10 plus sales-tax which is the price fixed for a form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 1 p.m. on 29-9-1982. Cheques, postage stamps, etc. will not be accepted towards the cost of tender forms, nor will the forms be sent by V.P.P. Duplicate tender forms, if required, will be issued at Rs. 2 plus sales tax per copy.

*Description of Survey Stones*: Hard granite stones of durable quality having dimensions 60 x 15 x 15 cms.

*Approximate No. of stones required for the Taluk*: 15,000 (Fifty thousand only)

All Survey stones must be of hard granite of durable quality roughly squared to 1/3 of its length from the top with a coconut tree mark cut on 1 c.m. deep on one of the lateral sides. The coconut tree mark shall have a total length of 12 cms. and a total width of 7 cms and the top of the coconut tree mark shall be fixed 7 cms. below the top level of the stones.

Each tenderer should remit a sum of Rs. 600 (Rupees Six hundred only) before 1 p.m. on 29-9-1982 towards the earnest money deposit and the receipt issued from this office should be attached with the cover enclosing the tender. The earnest money deposit may be deposited either in cash or crossed Bank Draft or Treasury savings bank deposits or Government promissory notes. The tenders without earnest money deposit will not be considered. An agreement in the prescribed form in stamp paper worth Rs. 3 should also be accompanied with the tender as per para 33 of the general condition in the tender form.

Any further information can be had from the office of the undersigned on any working day during office hours.

കണയന്നൂർ താലൂക്കിൽ റീസർവ്വെ ആവശ്യത്തിലേയ്ക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലും എണ്ണത്തിലുമുള്ള സർവ്വേകല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെൻഡർ അടക്കം ചെയ്ത കവറിൻമേൽ "കണയന്നൂർ താലൂക്കിൽ സർവ്വേകല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്ന് എഴുതി അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവെ ആന്റ് ലാന്റ് റിക്കാർഡ്സ് (റീസർവേ) തൃക്കാക്കര, കാക്കനാട് പി.ഒ., കൊച്ചി-30, പിൻ-682030 എന്ന വിലാസത്തിൽ 1982 സെപ്റ്റംബർ മാസം 29-ാം തീയതി ഉച്ചകഴിഞ്ഞ് മൂന്നു മണിക്കോ അതിനു മുൻപോ കിട്ടത്തക്കവണ്ണം അയച്ചിരിക്കേണ്ടതാകുന്നു. വൈകികിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ അന്നേ ദിവസം 29-9-1982 വൈകുന്നേരം 4 മണിക്ക് തൽസമയം ഹാജരുള്ള ടെൻഡർകാരുടേയോ അവർ അധികാരപ്പെടുത്തിയ പ്രതിനിധികളുടേയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവേകല്ലുകൾ ഇൻഡന്റിൽ പറയുന്ന സ്ഥലങ്ങളിൽ ഇൻഡന്റ് കിട്ടി ഒരു മാസത്തിനകം വിതരണം ചെയ്യേണ്ടതാണ്.

ടെൻഡർ സമർപ്പിക്കുവാൻ ഉദ്ദേശിക്കുന്നവർ 3 രൂപ മുദ്രപത്രത്തിൽ ബന്ധപ്പെട്ട തഹശീൽദാരിൽ നിന്നും 6 മാസത്തിനുള്ളിൽ വാങ്ങിയിട്ടുള്ള അസ്സൽ സോൾവൻസി സർട്ടിഫിക്കറ്റും ടെൻഡറിനോടൊപ്പം ഹാജരാക്കേണ്ടതാണ്. പ്രസ്തുത സോൾവൻസി സർട്ടിഫിക്കറ്റ് ടെൻഡറുകാരന്റെ വസ്തു വകകളെ സംബന്ധിച്ച് വിശദവിവരങ്ങൾ അടങ്ങിയതും ടെൻഡറിന്റെ അടങ്കൽ തുകയുടെ 10 ശതമാനത്തിൽ കുറയാത്ത തുകയ്ക്കുള്ളതും ആയിരിക്കണം.

വിജയിയാകുന്ന ടെൻഡറുകാരൻ തന്റെ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ചിട്ടുള്ള തുകയുടെ 50% (അൻപതു ശതമാനം) വിലമതിക്കുന്ന വസ്തു വകകൾ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിലേക്ക് ഈടു നൽകുകയോ അല്ലാത്തപക്ഷം കരാർ മതിപ്പുവിലയുടെ 5% (അഞ്ചു ശതമാനം) ത്തിൽ കുറയാത്ത തുകയ്ക്കുള്ള ബാങ്ക് ഡ്രാഫ്റ്റോ, ബാങ്ക് ഗ്യാരണ്ടിയോ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിലേക്ക് ഈടു നൽകുകയോ ചെയ്യേണ്ടതാണ്. ഇത് കരാർ മതിപ്പു വിലയുടെ 5% (അഞ്ചു ശതമാനം) തുക സെക്യൂരിറ്റി ഡിപ്പോസിറ്റായി അടയ്ക്കേണ്ടതിനു പുറമെയാണ്. ടെൻഡർ സമർപ്പിക്കുവാൻ ഉദ്ദേശിക്കുന്നവർ നിശ്ചിത ടെൻഡർ ഫാറം അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവേ ആന്റ് ലാന്റ് റിക്കാർഡ്സ് (റീസർവ്വേ), തൃക്കാക്കര എന്ന വിലാസത്തിൽ അപേക്ഷ നൽകി വാങ്ങാവുന്നതാണ്.

ടെൻഡർ ഫാറത്തിനുള്ള അപേക്ഷയോടൊപ്പം ടെൻഡർ ഫാറത്തിന്റെ വിലയായ 10 രൂപയും വിൽപ്പന നികുതിയും പണമായി ആഫീസിൽ അടച്ചതിന്റെ രസീതും ഹാജരാക്കേണ്ടതാണ്. ടെൻഡർ ഫാറത്തിന്റെ വിലയായി അടയ്ക്കുന്ന തുക യാതൊരു കാരണവശാലും മടക്കികൊടുക്കുന്നതല്ല. ടെൻഡർ ഫാറം കൈമാറ്റം ചെയ്യാൻ പാടില്ലാത്തതാകുന്നു. ടെൻഡർ ഫാറത്തിന്റെ വിൽപ്പന 29-9-1982 പകൽ ഒരു മണിക്ക് അവസാനിപ്പിക്കുന്നതാണ്. ടെൻഡർ ഫാറത്തിന്റെ വില ചെക്ക് ആയോ തപാൽ സ്റ്റാമ്പ് ആയോ സ്വീകരിക്കുകയോ, ടെൻഡർ ഫാറങ്ങൾ വി. പി. പി. ആയി അയച്ചു കൊടുക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ഡ്യൂപ്ലിക്കേറ്റ് ടെൻഡർഫാറം 2 രൂപാ നിരക്കിൽ (വിൽപ്പന നികുതി പുറമേ) ലഭിക്കുന്നതാണ്.

| | |
|---|---|
| സർവ്വെ കല്ലുകളുടെ വിവരണം | നല്ല ഉറപ്പുള്ള കരിങ്കല്ലിൽ 60x15x15 സെ. മീ. അളവിലുള്ള കല്ലുകൾ. |
| ഉദ്ദേശം ആവശ്യമുള്ള കല്ലുകളുടെ എണ്ണം | 15,000 (പതിനയ്യായിരം) |

എല്ലാ കല്ലുകളും ഈടു നിൽക്കുന്ന ഉറപ്പുള്ള കരിങ്കല്ലിൽ ഉള്ളവയും ആകെ നീളത്തിന്റെ മൂന്നിലൊന്നു ഭാഗം ഏകദേശമായി ചതുരപ്പെടുത്തിയതും ഇപ്രകാരം ചതുരപ്പെടുത്തിയതിൽ ഏതെങ്കിലും ഒരു വശത്ത് 1 സെ. മീ. ആഴത്തിൽ ഒരു തെങ്ങ് അടയാളം കൊത്തിയതുമായിരിക്കണം. തെങ്ങടയാളത്തിന് മൊത്തം 12 സെ. മീ. നീളവും 7 സെ. മീ. വീതിയും ഉണ്ടായിരിക്കുകയും തെങ്ങടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളറ്റത്തു നിന്നും 7 സെ. മീ. താഴെ ആയിരിക്കയും വേണം.

ഓരോ ടെൻഡറുകാരനും നിരതദ്രവ്യമായി 600 രൂപാ (അറുന്നൂറു രൂപ) കെട്ടിവയ്ക്കേണ്ടതാണ്. നിരതദ്രവ്യം 29-9-1982 ഉച്ചയ്ക്കു 1 മണിക്കു മുൻപായി ഈ ആഫീസിൽ അടച്ച് രസീത് വാങ്ങാവുന്നതാണ്. നിരതദ്രവ്യം പണമായോ ക്രോസ്സ് ചെയ്ത ബാങ്ക് ഡ്രാഫ്റ്റ് ട്രഷറി സേവിംഗ്സ് ബാങ്ക് ഡിപ്പോസിറ്റ്, ഗവൺമെന്റ് പ്രോമിസറി നോട്ട് എന്നി രൂപത്തിൽ സ്വീകരിക്കുന്നതാണ്. നിരതദ്രവ്യം അടച്ചതിനുള്ള രസീതോ രേഖയോ ടെൻഡർ അടക്കം ചെയ്യുന്ന കവറിനോടൊപ്പം ഹാജരാക്കേണ്ടതാണ്. നിരതദ്രവ്യം കെട്ടിവയ്ക്കാതെ സമർപ്പിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ടെൻഡർ ഫാറത്തിലെ പൊതു നിബന്ധനകളിൽ 33-ാം ഖണ്ഡികയിൽ പ്രസ്താവിച്ചിരിക്കുന്ന പ്രകാരം 3 രൂപ മുദ്രപ്പത്രത്തിൽ നിശ്ചിത മാതൃകയിലുള്ള ഒരു എഗ്രിമെന്റും ടെൻഡറിനോടൊപ്പം അടക്കം ചെയ്തിരിക്കണം.

ഏതെങ്കിലും കൂടുതൽ വിവരങ്ങൾ തൃക്കാക്കര റീസർവെ അസിസ്റ്റന്റ് ഡയറക്ടറുടെ ആഫീസിൽ നിന്നും പ്രവർത്തി ദിവസങ്ങളിലും പ്രവർത്തി സമയങ്ങളിലും ലഭിക്കുന്നതാണ്.

(2)

No. D2. 1257/82. *29th June* 1982.

Sealed tenders are invited for the supply of survey stones of the specifications and quantity described below for the resurvey work in Cochin Taluk.

The tenders should be superscribed as "Tender for the supply of survey stones in Cochin Taluk" and addressed to the Assistant Director of Survey and Land Records, (Re-survey) Thrikkakkara, Kakkanad P.O., Cochin-30 Pin. 682030 so as to reach him before 3 p. m. on 29-9-1982. Late tenders will not be accepted. The tenders will be opened at 4 p. m. on 29-9 1982 in the presence of such of the tenderers or their authorised representatives who may be present at that time.

The stones are to be supplied within one month from the date of indent and at the places which will be mentioned in the indents.

The persons submitting tenders should produce a solvency certificate in original on stamp paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract clearly indicating the details of the properties which should not be to an amount of less than 10% of the estimated cost of the tender along with their tenders.

In the case of successful tenderers they should pledge the properties to the value of 50% (Fifty per cent) of the total value shown in the solvency certificate with Government till the expiry of the contract, or they should pledge the Bank Draft/Bank Guarantee for the remittance of an amount not less than 5% (Five per cent) of the value of the contract

with the Government till the expiry of the contract. This is in addition to the security deposit of 5% (Five per cent) of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records, (Resurvey) Thrikkakkara obtain the requisite tender forms on which tender should be submitted.

Application for the tender forms should be accompanied by a cash remittance of Rs. 10 (Rupees Ten) plus salestax which is the price fixed for a form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 1 p. m. on 29-9-1982. Cheques, postage stamps, etc., will not be accepted towards the cost of tender forms, nor will the forms be sent by V. P. P. Duplicate tender forms, if required will be issued at Rs. 2 plus salestax per copy.

| *Description of survey stones* | *Approximate number of stones required for the Taluk* |
|---|---|
| Hard granite stones of durable quality having dimensions 60x15x15 cms. | 10,000 (Ten thousand only) |

All survey stones must be of hard granite of durable quality roughly squared to ⅓ of its length from the top with a coconut tree mark cut on 1 cm. deep on one of the latteral sides. The coconut tree mark shall have a total length of 12 cms. and a total width of 7 cms. and the top of the coconut tree mark shall be fixed 7 cms. below the top level of the stones.

Each tenderer should remit a sum of Rs. 500 (Rs. Five hundred only) before 1 p. m. on 29-9-1982 towards the earnest money deposit and the receipt issued from this office should be attached with the cover enclosing the tender. The Earnest money deposit may be deposited either in cash or crossed bank draft or treasury savings bank deposits or Government promissory notes. The tenders without earnest money deposit will not be considered. An agreement in the prescribed form in stamp paper worth Rs. 3 should also be accompanied with the tender as per para 33 of the general conditions in the tender form.

Any further information can be had from the office of the undersigned on any working day during office hours.

കൊച്ചി താലൂക്കിൽ റീസർവ്വെ ആവശ്യത്തിലേക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലും എണ്ണത്തിലുമുള്ള സർവ്വെ കല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവെച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെൻഡറുകൾ അടക്കം ചെയ്യുന്ന കവറിൻമേൽ "കൊച്ചി താലൂക്കിൽ സർവ്വേ കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്നെഴുതി അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവ്വേ ആൻഡ് ലാൻഡ് റിക്കാർഡ്സ് (റീസർവ്വെ) തൃക്കാക്കര, കാക്കനാട് പി. ഒ. കൊച്ചി-30 പിൻ. 682030 എന്ന വിലാസത്തിൽ 1982 സെപ്റ്റംബർ മാസം 29-ാം തീയതി ഉച്ചകഴിഞ്ഞ് മൂന്ന് മണിക്കോ അതിനു മുമ്പോ കിട്ടത്തക്കവണ്ണം അയച്ചിരിക്കേണ്ടതാകുന്നു. വൈകി കിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ അന്നേദിവസം 29-9-1982 വൈകുന്നേരം 4 മണിക്ക് തൽസമയം ഹാജരുള്ള ടെൻഡറുകാരുടേയോ അവർ അധികാരപ്പെടുത്തിയ പ്രതിനിധികളുടേയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവ്വെ കല്ലുകൾ ഇൻഡന്റിൽ പറയുന്ന സ്ഥലങ്ങളിൽ ഇൻഡന്റ് കിട്ടി ഒരു മാസത്തിനകം വിതരണം ചെയ്യേണ്ടതാണ്.

ടെൻഡർ സമർപ്പിക്കുവാൻ ഉദ്ദേശിക്കുന്നവർ 3 രൂപ മുദ്രപ്പത്രത്തിൽ ബന്ധപ്പെട്ട തഹസിൽദാരിൽനിന്നും 6 മാസത്തിനുള്ളിൽ വാങ്ങിയിട്ടുള്ള അസ്സൽ സോൾവൻസി സർട്ടിഫിക്കറ്റും ടെൻഡറിനോടൊപ്പം ഹാജരാക്കേണ്ടതാണ്. പ്രസ്തുത സോൾവൻസി സർട്ടിഫിക്കറ്റ് ടെൻഡറുകാരന്റെ വസ്തുവകകളെ സംബന്ധിച്ച് വിശദവിവരങ്ങൾ അടങ്ങിയതും ടെൻഡറിന്റെ അടങ്കൽ തുകയുടെ 10%ത്തിൽ കുറയാത്ത തുകയ്ക്കുള്ളതും ആയിരിക്കണം.

വിജയിയാകുന്ന ടെൻഡറുകാരൻ തന്റെ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ചിട്ടുള്ള തുകയുടെ 50% (അൻപതു ശതമാനം) വിലമതിക്കുന്ന വസ്തുവകകൾ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിലേക്ക് ഈടു നൽകുകയോ അല്ലാത്തപക്ഷം കരാർ മതിപ്പുവിലയുടെ 5% (അഞ്ചു ശതമാനം) ത്തിൽ കുറയാത്ത തുകയ്ക്കുള്ള ബാങ്ക് ഡ്രാഫ്റ്റോ ബാങ്ക് ഗാരണ്ടിയോ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിലേക്ക് ഈടു നൽകുകയോ ചെയ്യേണ്ടതാണ്. ഇത് കരാർ മതിപ്പുവിലയുടെ 5% (അഞ്ചു ശതമാനം) തുക സെക്യൂരിറ്റി ഡിപ്പോസിറ്റായി അടയ്ക്കേണ്ടതിനു പുറമേയാണ്. ടെൻഡർ സമർപ്പിക്കുവാൻ ഉദ്ദേശിക്കുന്നവർ നിശ്ചിത ടെൻഡർ ഫാറം അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവ്വെ ആൻഡ് ലാൻഡ് റിക്കാർഡ്സ് (റീസർവ്വെ) തൃക്കാക്കര എന്ന വിലാസത്തിൽ അപേക്ഷ നൽകി വാങ്ങാവുന്നതാണ്.

ടെൻഡർ ഫാറത്തിനുള്ള അപേക്ഷയോടൊപ്പം ടെൻഡർ ഫാറത്തിന്റെ വിലയായ 10 രൂപയും വില്പന നികുതിയും പണമായി ആഫീസിൽ അടച്ചതിന്റെ രസീതും ഹാജരാക്കേണ്ടതാണ്. ടെൻഡർ ഫാറത്തിന്റെ വിലയായി അടയ്ക്കുന്ന തുക യാതൊരു കാരണവശാലും മടക്കിക്കൊടുക്കുന്നതല്ല. ടെൻഡർ ഫാറം കൈമാറ്റം ചെയ്യാൻ പാടില്ലാത്തതാകുന്നു. ടെൻഡർ ഫാറത്തിന്റെ വില്പന 29-9-1982 പകൽ ഒരു മണിക്ക് അവസാനിപ്പിക്കുന്നതാണ്. ടെൻഡർ ഫാറത്തിന്റെ വില ചെക്കായോ തപാൽ സ്റ്റാമ്പ് ആയോ സ്വീകരിക്കുകയോ ടെൻഡർ ഫാറങ്ങൾ വി. പി. പി. ആയി അയച്ചു കൊടുക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ഡ്യൂപ്ലിക്കേറ്റ് ടെൻഡർ ഫാറങ്ങൾ രണ്ടു രൂപ നിരക്കിൽ (വില്പന നികുതി പുറമെ) ലഭിക്കുന്നതാണ്.

| സർവ്വെ കല്ലുകളുടെ വിവരണം | ഉദ്ദേശം ആവശ്യമുള്ള കല്ലുകളുടെ എണ്ണം |
|---|---|
| നല്ല ഉറപ്പുള്ള കരികല്ലിൽ 60x15x15 സെന്റിമീറ്റർ അളവിലുള്ള കല്ലുകൾ | 10,000 (പതിനായിരം മാത്രം) |

എല്ലാ കല്ലുകളും ഈടു നില്ക്കുന്ന ഉറപ്പുള്ള കരിങ്കല്ലിൽ ഉള്ളവയും ആകെ നീളത്തിന്റെ മൂന്നിലൊന്ന് ഭാഗം ഏകദേശമായി ചതുരപ്പെടുത്തിയതും, ഇപ്രകാരം ചതുരപ്പെടുത്തിയതിൽ ഏതെങ്കിലും ഒരു വശത്ത് 1 സെന്റിമീറ്റർ ആഴത്തിൽ ഒരു തെങ്ങടയാളം കൊത്തിയതുമായിരിക്കണം. തെങ്ങ് അടയാളത്തിന് മൊത്തം 12 സെന്റിമീറ്റർ നീളവും 7 സെന്റിമീറ്റർ വീതിയും ഉണ്ടായിരിക്കുകയും തെങ്ങടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളറ്റത്ത് നിന്നും 7 സെന്റിമീറ്റർ താഴെ ആയിരിക്കുകയും വേണം.

ഓരോ ടെൻഡറുകാരനും നിരതദ്രവ്യമായി 500 (അഞ്ഞൂറ്) രൂപ കെട്ടിവയ്ക്കേണ്ടതാണ്. നിരതദ്രവ്യം 29-9-1982 ഉച്ചയ്ക്ക് 1 മണിക്ക് മുമ്പായി ഈ ആഫീസിൽ അടച്ച് രസീത് വാങ്ങാവുന്നതാണ്. നിരതദ്രവ്യം പണമായോ ക്രോസ് ചെയ്ത ബാങ്ക് ഡ്രാഫ്റ്റ് ട്രഷറി സേവിംഗ് ബാങ്ക് ഡിപ്പോസിറ്റ് ഗവൺമെന്റ് പ്രോമിസറി നോട്ട് എന്നീ രൂപത്തിലോ സ്വീകരിക്കുന്നതാണ്. നിരതദ്രവ്യം അടച്ചതിനുള്ള രസീതോ രേഖയോ ടെൻഡർ അടക്കം ചെയ്യുന്ന കവറിനോടൊപ്പം ഹാജരാക്കേണ്ടതാണ്. നിരതദ്രവ്യം കെട്ടിവയ്ക്കാതെ സമർപ്പിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ടെൻഡർ ഫാറത്തിലെ പൊതു നിബന്ധനകളിൽ 33-ാം ഖണ്ഡികയിൽ പ്രസ്താവിച്ചിരിക്കുന്നപ്രകാരം 3 രൂപ

മുദ്രപത്രത്തിൽ നിശ്ചിത മാതൃകയിലുള്ള ഒരു എഗ്രിമെന്റും ടെൻഡറിനോടൊപ്പം അടക്കം ചെയ്തിരിക്കണം.

ഏതെങ്കിലും കൂടുതൽ വിവരങ്ങൾ തൃക്കാക്കര റീ സർവ്വെ അസിസ്റ്റന്റ് ഡയറക്ടറുടെ ആഫീസിൽ നിന്നും പ്രവർത്തി ദിവസങ്ങളിലും പ്രവർത്തി സമയങ്ങളിലും ലഭിക്കുന്നതാണ്.

(ഒപ്പ്)
അസിസ്റ്റന്റ് ഡയറക്ടർ ഓഫ്
സർവ്വെ ആൻഡ് ലാൻഡ്
റിക്കാർഡ്സ് (റീസർവ്വെ)

തൃക്കാക്കര.

## Cochin Taluk

പരസ്യം

ബി4-7727/82. 1982 ജൂൺ 11.

കൊച്ചി താലൂക്കിൽ മട്ടാഞ്ചേരി വില്ലേജിൽ ചക്കനാട്ടു വീട്ടിൽ 4/744-ൽ താമസിച്ചിരുന്ന ആളും കൊച്ചിൻ ഡോക്കു ലേബർ ബോർഡിലെ ജീവനക്കാരനുമായിരുന്ന പരേതനായ ശ്രീ ജോസഫ് എന്നയാൾക്ക് പ്രോവിഡന്റ് ഫണ്ട് ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 1500 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി സിസിലി ജോസഫ് എന്നവർ സമർപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി വിചാരണ നടത്തിയതിൽ ടിയാൻ 11-3-1982-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | സിസിലി ജോസഫ് | ഭാര്യ | 43 |
| 2 | ഡൽഫി | മകൾ | 17 |
| 3 | വിജു | മകൻ | 16 |
| 4 | ഡോംഫിൻ | ,, | 14 |
| 5 | ടെൽമ | മകൾ | 10 |
| 6 | ജിപ്സൻ | മകൻ | 8 |

എന്നിവർ മാത്രമേ ഉള്ളുവെന്നു അറിവായിരിക്കുന്നതിനാലും 2 മുതൽ 6 വരെ കക്ഷികൾ മൈനർമാരും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നതിനാലും 1-ാം നമ്പർ കക്ഷിയും അപേക്ഷകയുമായ ശ്രീമതി സിസിലി ജോസഫ് എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ടി പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

ഡി. രങ്കപ്രഭു,
ഡെപ്യൂട്ടി തഹസീൽദാർ
(ആസ്ഥാനം) ഇൻ-ചാർജ്.

കൊച്ചി.

## Kanayannur Taluk

പരസ്യം

(1)

നമ്പർ സി6-10580/82. 1982 ജൂൺ 25.

കണയന്നൂർ താലൂക്കിൽ എറണാകുളം വില്ലേജിൽ 35/1803 നമ്പർ വീട് ശശി മന്ദിരത്തിൽ യു. കെ. ബാലകൃഷ്ണമേനോൻ മരിച്ചുപോയെന്നും ടിയാന്റെ പേരിൽ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 3000 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി തങ്കമ 16-6-1982-ൽ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. യു. കെ. ബാലകൃഷ്ണമേനോൻ 19-5-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശിയായി ഭാര്യ ശ്രീമതി എം. തങ്കമ (43 വയസ്സ്) മാത്രമാണുള്ളതെന്നും അറിയുന്നു.

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശിയെന്നുള്ളതിന അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹസീൽദാർക്ക് ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ C6-10026/82. 1982 ജൂൺ 17.

കണയന്നൂർ താലൂക്കിൽ എളംകുളം വില്ലേജിൽ കുളത്തിപ്പറമ്പിൽ വീട്ടിൽ കെ. വി. ജോർജ്ജ് മരിച്ചുപോയെന്നും ടിയാന് പെൻഷൻ, ഗ്രാററുവിററി ഇനത്തിൽ സർക്കാരിൽനിന്നും ലഭിക്കുവാനുള്ള 1000 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി കെ. ജി. വിറോണി സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. വി. ജോർജ്ജ് 1-9-1979-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി കെ. ജി. വിറോണി | ഭാര്യ | |
| 2 | ശ്രീ. ആന്റണി | മകൻ | 30 |
| 3 | ,, ജേക്കബ് | ,, | 27 |
| 4 | ,, ജോണി | ,, | 24 |
| 5 | ,, ജോസഫ് | ,, | 20 |
| 6 | ശ്രീമതി കൊച്ചുത്രേസ്യ | മകൾ | 18 |

മേൽവിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹസീൽദാർമുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി6-10027/82. 1982 ജൂൺ 17.

കണയന്നൂർ താലൂക്കിൽ കണയന്നൂർ വില്ലേജിൽ ആലുങ്കൽ തോമസ് മരിച്ചുപോയെന്നും ടിയാന്റെപേരിൽ തൃപ്പൂണിത്തുറ കാനറാ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 1010 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി മേരി തോമസ് സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. തോമസ് 14-4-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി മേരി തോമസ് | ഭാര്യ | 52 |
| 2 | ശ്രീ. ജെയിംസ് തോമസ് | മകൻ | 30 |
| 3 | മേഴ്സി തോമസ് | മകൾ | 28 |
| 4 | വിനോയ് തോമസ് | മകൻ | 25 |

മേൽവിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹസീൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

നമ്പർ സി6-10534/82. 1982 ജൂൺ 25.

കണയന്നൂർ താലൂക്കിൽ മരട് വില്ലേജിൽ കുണ്ടന്നൂർ ദേശത്ത് ചക്കനാട്ട് ശ്രീ. കണ്ണൻ കറുപ്പൻ മരിച്ചുപോയെന്നും ടിയാന് കൊച്ചിൻ പോർട്ട് ട്രസ്ററിൽനിന്ന് പ്രൊവിഡന്റ് ഫണ്ട്, ഗ്രാററുവിററി

ഇനത്തിൽ ലഭിക്കേണ്ട 4,500 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി മാണി സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. കണ്ണൻ കറുപ്പൻ 18-5-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശിയായി ഭാര്യ ശ്രീമതി മാണി മാത്രമാണുള്ളതെന്നും അറിയുന്നു.

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശിയെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർക്ക് ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

നമ്പർ സി6-9796/82. 1982 ജൂൺ 19.

കണയന്നൂർ താലൂക്കിൽ പൂണിത്തുറ വില്ലേജിൽ പുന്നുരുന്നി ദേശം വേലിക്കകത്ത് കെ. ആർ. ജോൺ മരിച്ചു പോയെന്നും ടിയാൻ കൊച്ചിൻ ബാങ്കിന്റെ വൈററില ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 1151 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി സെലീന ജോൺ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. ആർ. ജോൺ 14-4-1982-ൽ മരിച്ചു പോയെന്നും ടിയാന്റെ അവകാശിയായി താഴെ പറയുന്ന ആൾ മാത്രമാണുള്ളതെന്നും അറിയുന്നു.

ശ്രീമതി സെലീന ജോൺ ഭാര്യ

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശിയെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(6)

നമ്പർ സി6-10535/82. 1982 ജൂൺ 25.

കണയന്നൂർ താലൂക്കിൽ തൃക്കാക്കര നോർത്ത് വില്ലേജിൽ ഞാലകം കരയിൽ കൊച്ചു പുരയ്ക്കൽ ശ്രീ. കെ. സി. ജെയിംസ് മരിച്ചുപോയെന്നും ടിയാൻ പാലക്കാട് 'പെൻകോസിൽ' നിന്ന് ഷെയർ എടുത്തിട്ടുള്ള 3,500 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ പിതാവ് ശ്രീ. മത്തായി ചാക്കോ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. സി. ജെയിംസ് 12-6-1977-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു. ടിയാൻ അവിവാഹിതനായിരുന്നുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ശ്രീ. കെ. എം. ചാക്കോ | പിതാവ് | 72 |
| 2 | ശ്രീമതി ഏലിയാമ്മ ചാക്കോ | മാതാവ് | 62 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർക്ക് ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കണയന്നൂർ, താലൂക്കാഫീസ്,
എറണാകുളം. (ഒപ്പ്)
തഹശീൽദാർ.

## Alwaye Taluk

ആലുവാ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്,

(1)

ബി6-5644/82. 1982 ജൂൺ 7.

ആലുവാ താലൂക്ക് കിഴക്കുഭാഗം വില്ലേജിൽ മുത്തേടത്ത് മുണ്ടയ്ക്കൽ വീട്ടിൽ ശ്രീ. കുമാരപിള്ള എന്ന കക്ഷി 1982 ഏപ്രിൽ 24-ാം തീയതി മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ ആലുവാ സ്റേറററ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ നിക്ഷേപിച്ചിരുന്ന ഉദ്ദേശം 1,600 രൂപ(ആയിരത്തി അറുന്നൂറുരൂപ) വാങ്ങിക്കുന്നതിനായി ടിയാന്റെ അവകാശികളെ കാണിക്കുന്ന ഒരു സർട്ടിഫിക്കററ് അനുവദിക്കണമെന്നും കാണിച്ച് ടിയാന്റെ ഭാര്യയും മക്കളും ഈ ആഫീസിൽ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു. ടി അപേക്ഷയെ സംബന്ധിച്ച് വടക്കുംഭാഗം വില്ലേജ് ആഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ താഴെ പേരുവിവരം പറയുന്നവരാണ് ടി കുമാരപിള്ളയുടെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | മീനാക്ഷിയമ്മ | ഭാര്യ | 57 |
| 2 | എം. രുദ്രൻ | മകൻ | 35 |
| 3 | എം. അമ്പിളി | മകൾ | 32 |
| 4 | എം. ഉമാവരൻ | മകൻ | 30 |
| 5 | എം. സോമധരൻ | മകൻ | 23 |

മേൽ കാണിച്ചിട്ടുള്ളവരെ ചേർത്ത് ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിനു ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയതു ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമായും നിശ്ചിത തീയതിക്കുശേഷവും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

ബി6-994/81. 1982 ജൂൺ 23.

ആലുവാ താലൂക്ക് കോതകുളങ്ങര സൗത്ത് വില്ലേജ് അങ്കമാലി കരയിൽ കല്ലറക്കൽ വീട്ടിൽ ദേവസ്സി ഔസേപ്പ് എന്ന വ്യക്തി മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാനു പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 500 രൂപാ (അഞ്ഞൂറുരൂപാ) വാങ്ങുന്നതിലേയ്ക്കായി ടിയാന്റെ അവകാശികളെ കാണിക്കുന്ന ഒരു സർട്ടിഫിക്കററ് അനുവദിയ്ക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടും പരേതന്റെ ഭാര്യയും മക്കളും കൂടി അപേക്ഷ ഈ ആഫീസിൽ സമർപ്പിച്ചിട്ടുള്ളതാണ്.

ടി അപേക്ഷയെക്കുറിച്ച് ബന്ധപ്പെട്ട വില്ലേജ് ആഫീസറെകൊണ്ട് അന്വേഷണ നടത്തിയതിൽ താഴെ പേരുവിവരം പറയുന്നവരാണ് പരേതന്റെ അവകാശികളെന്നറിയുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ഏലീശാ | ഭാര്യ | 55 |
| 2 | റോസി | മകൾ | 40 |
| 3 | ജോസ് | മകൻ | 38 |
| 4 | ജോർജ്ജ് | ,, | 34 |
| 5 | പോൾ | ,, | 32 |
| 6 | ബേബി | ,, | 28 |
| 7 | എൽസി | മകൾ | 24 |

മേൽ കാണിച്ചിട്ടുള്ളവരെ ചേർത്ത് അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു താലൂക്കാഫീസിൽ ഹാജരാക്കികൊള്ളണം. തപാൽ മാർഗ്ഗമായും നിശ്ചിത ദിവസത്തിന് ശേഷവും ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ല.

(3)

ബി6-2771/82. 1982 ജൂൺ 7.

ആലുവാ താലൂക്കിൽ ആലുവാ വില്ലേജിൽ ആലുവാ കരയിൽ പാറിലകത്തുവീട്ടിൽ ശ്രീ.കെ. എം. ഹൈദ്രോസു എന്ന കക്ഷി 29-12-1981-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ കിട്ടാനുള്ള പെൻഷൻ കുടിശിക 225 രൂപ വാങ്ങുന്നതിനുവേണ്ടി ടിയാന്റെ അവകാശികളെ കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് അനുവദിക്കണമെന്നും പരേതന്റെ ഭാര്യ പി. എം. സൈനബ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷയിൽ കാണുന്നു. ടി അപേക്ഷയെ സംബന്ധിച്ച് ആലുവാവില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ താഴെ പേരു വിവരം പറയുന്നവരാണ് ടി ഹൈദ്രോസിന്റെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | സൈനബ | ഭാര്യ | 45 |
| 2 | സലിം | മകൻ | 24 |
| 3 | അനിതാ ബീഗം | മകൾ | 22 |
| 4 | സിദ്ധിക്ക് | മകൻ | 13 |
| 5 | മുഹമ്മദ് സാലിഹ | ,, | 20 |
| 6 | കദീജ | മകൾ | 16 |
| 7 | ഇബ്രാഹിംകുട്ടി | മകൻ | 10 |
| 8 | ഹസീന ബീഗം | മകൾ | 8 |

മേൽ കാണിച്ചിട്ടുള്ളവരെ ചേർത്ത് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗവും നിശ്ചിത ദിവസത്തിനുശേഷവും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

ആലുവ. (ഒപ്പ്)
തഹശീൽദാർ.

## Muvattupuzha Taluk

മൂവാററുപുഴ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

B6-7572/82. 1982 ജൂൺ 22.

മൂവാററുപുഴ താലൂക്ക് വെള്ളൂർക്കുന്നം വില്ലേജ് കടാതി കരയിൽ കൊച്ചുകുടിയിൽ കെ. ജെ. പൗലോസ് മൂവാററുപുഴ സർക്കിൾ ഫുഡ് ഇൻസ്പെക്ടറാഫീസിൽ ക്ലാർക്കായി ജോലിചെയ്തു വരവെ 23-4-1982-ൽ മരിച്ചുപോയിട്ടുള്ളതും പരേതന്റെ അവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ള ഫാമിലി പെൻഷനും മററാനുകൂല്യങ്ങളും വാങ്ങിക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ കൊച്ചുകുടിയിൽ പി. വി. മേരി ബോധിപ്പിച്ച അപേക്ഷ വെള്ളൂർക്കുന്നം വില്ലേജാഫീസർ വഴി അവകാശവിചാരണ നടത്തിയതിൽ പരേതന്റെ നിയമാനുസൃത അവകാശികൾ താഴെ പറയുന്നവരാണെന്നു വെളിവാകുന്നു.

| നമ്പർ | പേര് | മരിച്ച ജീവനക്കാരനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പി. വി. മേരി | ഭാര്യ | 52 |
| 2 | കെ. ബാബു | മകൻ | 29 |
| 3 | കെ. പി. ശാന്ത | മകൾ | 27 |
| 4 | കെ. പി. സാജു | മകൻ | 24 |
| 5 | കെ. പി. ആലീസ് | ,, | 20 |

മേൽ വിവരിച്ചവരിൽ 2 മുതൽ 5 വരെ കക്ഷികൾ എല്ലാ അവകാശങ്ങളും വാങ്ങിക്കുന്നതിനുള്ള അധികാരം ഒന്നാം കക്ഷിയെ അധികാരപ്പെടുത്തി സമ്മതപത്രം തന്നിട്ടുള്ളതിനാൽ അപേക്ഷകക്ഷിക്ക് സ്വന്തനിലയിലും അധികാരപ്പെടുത്തപ്പെട്ടും ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം തൽസംബന്ധമായ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തിയതിമുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും മററും വരുന്ന യാതൊരു ആക്ഷേപങ്ങളും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, കെ. എസ്. സുന്ദരം,
മൂവാററുപുഴ. തഹശിൽദാർ.

## Kothamangalam Taluk

പരസ്യം

എ4-3241/82. 1982 ജൂൺ 24.

കോതമംഗലം താലൂക്ക് കോതമംഗലം വില്ലേജ് കണ്ണാടിപാറ ഗോവിന്ദൻ നാരായണൻ എന്നയാൾ 1981 സെപ്ററംബർ മാസം 3-ാം തിയതി മരിച്ചു എന്നും ടിയാന്റെ അവകാശികളായി ടിയാന്റെ ഭാര്യയും മക്കൾ നാരായണൻ ഗോവിന്ദൻ, നാരായണൻ ശങ്കു എന്നിവരും മാത്രമാണുള്ളതെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ മക്കൾ ബോധിപ്പിച്ച അപേക്ഷ അവകാശ വിചാരണ നടത്തിയതിൽ ടിയാന്റെ ഭാര്യ പാറു, മക്കൾ ഗോവിന്ദൻ ശങ്കു എന്നിവരാണ് നിയമാനുസൃത അവകാശികൾ എന്ന് ബോധ്യപ്പെട്ടിട്ടുള്ളതാണ്.

ആയതിനാൽ പരേതനായ കണ്ണാടിപാറ ഗോവിന്ദൻ നാരായണന്റെ നിയമാനുസൃത അവകാശികൾ ടിയാന്റെ ഭാര്യ പാറുവും (വയസ് 75) മക്കൾ ഗോവിന്ദനും (54 വയസ്) ശങ്കുവും (49 വയസ്) ആണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം കോതമംഗലം തഹശിൽദാർക്ക് നേരിട്ട് നൽകേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കോതമംഗലം. തഹശീൽദാർ.

# TRICHUR DISTRICT

നോട്ടീസ്

നമ്പർ ബി-1/82. 1982 ജനുവരി 27.

തൃശ്ശൂർ സ്പെഷ്യൽ ഡെപ്യൂട്ടി കളക്ടർ · ലാന്റ് ട്രൈബ്യൂണൽ ഓഫീസിൽ നിന്നും എല്ലാവരേയും അറിയിക്കുന്നത്.

ഈ ഓഫീസിൽ സൂക്ഷിച്ചിട്ടുള്ളതും മുൻപു നിലവിലുണ്ടായിരുന്നതുമായ വടക്കാഞ്ചേരി മുൻസിഫ് ലാന്റ് ട്രൈബ്യൂണൽ തീരുമാനമെടുത്തിട്ടുള്ളതുമായ താഴെ പറയുന്ന 1961ലെയും 1962 ലെയും ഒ.എ. നമ്പരുകളിൽ ഹാജരാക്കിയിട്ടുള്ള എല്ലാ രേഖകളും ഈ നോട്ടീസ് തീയതി മുതൽ മൂന്നുമാസത്തിനുള്ളിൽ മടക്കി വാങ്ങേണ്ടതും അപ്രകാരം ചെയ്യാതിരുന്നാൽ "ടി" അവധിക്കു ശേഷം "ടി" രേഖകൾ നശിപ്പിച്ചുകളയുന്നതാണെന്നും ഇതിനാൽ ബന്ധപ്പെട്ട എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

**List—1961**

*Case Nos.*—4000 02 03 04 05 06 10 11
17 22 28 30 31 33 34 44 47 55 56 57
58 60 61 62 63 70 79 80 81 82 84 89, 95
96 97 98 99 6502 04 05 06 08 09 11 16
17 18 20 22 23 25 29 30 31 35 36 39
41 42 43 46 47 48 6719 22 6814 15 16
17 19 20 21 23 24 27 30 34 35 36 41
43 7902 04 05 06 07 08 09 10 11 12 13 14

7915 16 17 18 20 21 22 23 24 25 26 27
28 29 30 31 32 33 34 35 10152 53 54 55
56 57 58 59 60 61 62 63 64 65 66 67
68 69 70 71 72 73 74 75 10876 77 78 79
80 81 82 83 84 85 86 87 88 89 90 91
92 93 94 95 96 97 98 99 10900 11351 52
53 54 55 56 57 58 59 60 61 62 63 64 65
66 67 68 69 70 71 72 73 74 75 76 77
78 79 80 81 82 83 84 85 86 87 88 89 90
91 92 93 94 95 96 97 99 12451 12592
12701 02 04 05 06 07 08 09 10 11 12
13 14 15 16 17 18 19 20 21 22 23 24
25 26 27 28 29 30 31 32 34 35 36 65
72 74 75 76 77 78 79 80 81 82 83 84
85 86 87 88 89 90 91 92 93 94 95 97
98 99 12800 13101 03 04 05 06 07 08 09
14110 13111 15 16 18 19 20 21 22 23 24
25 26 27 28 29 30 13201 02 03 04 15 19
22 23 24 27 28 48 49 50 51 52 53 68
69 70 71 73 74 75 76 80 81 82 83 84
85 86 87 88 89 90 91 92 93 99 13300 01
03 04 05 09 12 36 40 41 42 44 46 54
61 62 63 65 66 70 71 72 73 90 92 93
94 97 98 99 15531 33 63 64 75 91 92 93
94 96 15611 31 32 33 34 35 36 37 38 39
40 41 42 45 47 61 65 84 15702 09 13 32
53 54 57 62 15830 36 44 47 49 89 91
97 15925.

**1962**

1039 1040 41 42 43 44 47 51 53 55 56
57 58 59 60 61 62 63 64 65 66 67 68
69 70 71 72 73 74 75 76 77 78 79 80
81 82 83 84 85 86 87 88 89 90 91 92
93 94 95 96 97 98 99 1100 95 1311 13
17 20 21 29 30 31 32 33 34 35 36 37
40 41 42 43 44 45 46 47 48 49 51 52
53 54 55 56 57 58 59 60 69 70 71 81
82 83 85 86 87 88 89 90 91 92 93 94
95 96 97 98 99 1400.

(Sd.)
Trichur-3. *Special Deputy Collector (L.T.).*

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ എ2-16062/82. 1982 ജൂൺ 29.

തൃശ്ശൂർ താലൂക്ക് അയ്യന്തോൾ വില്ലേജിൽ പണിക്കപ്പറമ്പിൽ അയ്യപ്പൻ എന്നയാൾ 13-6-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന് തൃശ്ശൂർ മുനിസിപ്പാലിററിയിൽ നിന്നും കിട്ടുവാനുള്ള അവകാശങ്ങൾ കിട്ടുന്നതിലേയ്ക്കായി ഒരു അവകാശസർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ലക്ഷ്മി | ഒന്നാമത്തെ ഭാര്യ | 48 |
| 2 | അശോകൻ | മകൻ | 29 |
| 3 | ബേബി | മകൾ | 27 |
| 4 | തുളസി | ,, | 22 |
| 5 | വത്സല | ,, | 19 |
| 6 | ഉഷ | ,, | 13 |
| 7 | മാധവി | രണ്ടാമത്തെ ഭാര്യ | 50 |
| 8 | ശ്യാമള | മകൾ | 25 |
| 9 | ദാസൻ എന്ന പ്രഭാകരൻ | മകൻ | 23 |
| 10 | അനിത | മകൾ | 20 |

(2)

എ2-9000/82. 1982 ജൂൺ 28.

തൃശ്ശൂർ താലൂക്ക് കോടന്നൂർ വില്ലേജിൽ ആറുക്കിൽകൊച്ചുകിട്ടിയമ്മ മകൻ ഗോപാലൻ നായർ എന്നാൾ 7-4-1982-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന് ആയുർവേദ ഡിപ്പാർട്ടുമെൻറിൽ നിന്ന് ആനുകൂല്യം കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കെ. അമ്മിണി അമ്മ | ഭാര്യ | 44 |
| 2 | കെ. രാധാകൃഷ്ണൻ | മകൻ | 23 |
| 3 | കെ. നാരായണൻകുട്ടി | ,, | 21 |
| 4 | കെ. പ്രേമകുമാരി | മകൾ | 18 |
| 5 | കെ. ജയകുമാർ | മകൻ | 16 |
| 6 | കെ. ശിവകുമാർ | ,, | 14 |
| 7 | കെ. അപ്പുകുമാർ | ,, | 10 |
| 8 | കെ. ഹേമലത | മകൾ | 3 |

(3)

A2-9554/82. 1982 ജൂൺ 21.

തൃശ്ശൂർ താലൂക്ക് പോട്ടോർ വില്ലേജിൽ പുന്നൂര് കളരിക്കൽ കെ. എ. ഭാർഗ്ഗവി ടീച്ചർ 6-11-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാരിയുടെ പെൻഷൻ, ഗ്രാററുവിററി, പ്രോവിഡൻറ് ഫണ്ട് എന്നിവ കിട്ടുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നും കാണിച്ച് ടിയാന്റെ അവകാശികൾ ഈ ഓഫീസിൽ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പി. ശങ്കരൻകുട്ടി പണിക്കർ | ഭർത്താവ് | 54 |
| 2 | ഓമന | മകൾ | 25 |

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 3 | ഹരിഹരൻ | മകൻ | 23 |
| 4 | സദാനന്ദൻ | ,, | 21 |
| 5 | രഘുനാഥൻ | ,, | 17 |

(ഒപ്പ്)
തഹസിൽദാർ.

തൃശ്ശൂർ.

## Chavakkad Taluk

ചാവക്കാട് താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്

(1)

നമ്പർ എ3-4684/82. 1982 ജൂൺ 30.

ചാവക്കാട് താലൂക്ക് എളവള്ളി വില്ലേജിൽ കണ്ടംപുള്ളി രാഘവൻ എന്ന ആൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ കെ. എ. ലീല അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച കണ്ടംപുള്ളി രാഘവന് പബ്ലിക് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും ലഭിക്കുന്നതിനുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. എ. ലീല | ഭാര്യ | 30 |
| 2 | മണി | മകൻ | 8 |
| 3 | സന്തോഷ് | ,, | 5 |
| 4 | ധന്യ | മകൾ | 7 മാസം |

2 മുതൽ 4 കൂടി മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരി കെ. എ. ലീല ആകുന്നു.

(2)

നമ്പർ എ3-3563/82. 1982 ജൂൺ 30.

ചാവക്കാട് താലൂക്കിൽ എളവള്ളി വില്ലേജിൽ കെ. എസ്. മാധവൻ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ മകൻ കെ. എം. ജയപ്രകാശ് അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച കെ. എസ്. മാധവന്റെ മകൻ കെ. എം. ജയപ്രകാശിന് സർവ്വീസിലിരിക്കെ മരിച്ചവരുടെ ആശ്രിതർക്ക് ജോലി ലഭിക്കുന്ന പദ്ധതി പ്രകാരം ജോലി ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. കെ. ഗൗരി | ഭാര്യ | 60 |
| 2 | കെ. എം. മോഹൻദാസ് | മകൻ | 38 |
| 3 | കെ. എം. സുഭാഷ് | ,, | 32 |
| 4 | കെ. എം. ജയപ്രകാശ് | ,, | 31 |

(3)

നമ്പർ എ3-11765/81. 1982 ജൂൺ 7.

ചാവക്കാട് താലൂക്ക് വെങ്കിടങ്ങ് വില്ലേജിൽ കിടങ്ങൻ അന്തോണി മകൻ പോൾ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ അന്നമ്മ അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച പോളിന്റെ പെൻഷൻ ബാക്കി മുതലായവ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ | ഭാര്യ | 54 |
| 2 | സിസിലി | മകൾ | 36 |
| 3 | ജോസ് | മകൻ | 32 |
| 4 | അന്തോണി | ,, | 29 |
| 5 | ഡേവിഡ് | ,, | 27 |
| 6 | ജോയി | ,, | 25 |
| 7 | വിൻസൻ | ,, | 22 |
| 8 | എൽസി | മകൾ | 20 |
| 9 | ലൂസി | ,, | 18 |
| 10 | ബിന | ,, | 16 |

മൈനർ ആയ ബിനയുടെ രക്ഷിതാവ് അമ്മ അന്നമ്മ ആണ്.

(4)

നമ്പർ എ3-5369/82. 1982 ജൂൺ 26.

ചാവക്കാട് താലൂക്ക് ഗുരുവായൂർ വില്ലേജിൽ പള്ളൂർ ഗോവിന്ദൻകുട്ടിനായർ എന്നയാൾ മരിച്ചതിനാൽ, ടിയാന്റെ ഭാര്യ സി. പാറുകുട്ടി അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ഗോവിന്ദൻകുട്ടി നായർക്ക് അവകാശപ്പെട്ട പെൻഷൻ ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്നു കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തിയതിമുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽമാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി. പാറുകുട്ടി | ഭാര്യ | 41 |
| 2 | സി. ഹരിദാസ്കർ | മകൻ | 6 |
| 3 | എം. മണികണ്ഠൻ | ,, | 16 |

(ഒപ്പ്)
തഹസിൽദാർ.

ചാവക്കാട്.

## Kodungallur Taluk

കൊടുങ്ങല്ലൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

ബി4-3472/82. 1982 ജൂൺ 16.

കയ്പമംഗലം വില്ലേജിൽ കോഴിപറമ്പിൽ അടിമ മകൻ വേലായുധൻ എന്നയാൾ മരണമടഞ്ഞതായും പരേതന്റെ മാനേജുമെന്റിൽ നടന്നിരുന്ന കയ്പമംഗലം

